ഇരയിമ്മൻതമ്പി അവർകളാൽ

ഉണ്ടാക്കപ്പെട്ട

# ദക്ഷയാഗം കഥകളി.

(സാരാർത്ഥവിദ്യോതിനീ)



വ്യാഖ്യാതാക്കൾ,

ജി. എച്ച്. ശാസ്ത്രി.

&

കെ. ശിവരാമകൃഷ്ണശാസ്ത്രി.

ഇരയിമ്മൻതമ്പി അവർകളാൽ

ഉണ്ടാക്കപ്പെട്ട

# ദക്ഷയാഗം കഥകളി.

## (സാരാർത്ഥവിദ്യോതിനീ)

ഇതിൽ

ഗ്രന്ഥകർത്താവിന്റെ ജീവചരിത്രം, കഥാസാരം, വിമർശനം, പുരാണകഥ, വൃത്താലങ്കാരങ്ങൾ മുതലായവ അടങ്ങിയിരിക്കുന്നു.

വ്യാഖ്യാതാക്കൾ,

ജി. എച്ച്. ശാസ്ത്രി,

&

കെ. ശിവരാമകൃഷ്ണശാസ്ത്രി.

പ്രസാധകൻ,

പി. ഗോവിന്ദപ്പിള്ള,

വിദ്യാവിലാസിനി ബുക്ക്ഡിപ്പോ,

സന്നിധിമുക്ക് — ചാല.

S. V. Press, Trivandrum.

൧൧൦൪.

൨-ാം പതിപ്പ് — കാപ്പി ൫൦൦.





ശ്രീമാൻ ആർ. നാരായണപ്പണിക്കർ അവർകളുടെ അവതാരികയും മുഖവ്യാഖ്യാനവും കൂടി ഇതിൽ ചേർത്തിരിക്കുന്നു.

# ൧. ജീവചരിത്രം.

രവിവർമ്മൻ തമ്പി അഥവാ ഇരയിമ്മൻ തമ്പി എന്നു് വിഖ്യാതനായ ഈ ഗ്രന്ഥകർത്താവു് കൊല്ലവർഷം ൯൫൭-ൽ തുലാമാസത്തിലുള്ള പൂരുരുട്ടാതി നാളിൽ ഭൂലോകജാതനായി. തിരുവനന്തപുരത്തു് വിറകുപുരക്കോട്ടയ്ക്കകത്തുള്ള കിഴക്കേമഠം എന്ന പുരാതന കുടുംബമാണു് ഇദ്ദേഹത്തിന്റെ ജനനസ്ഥലം. ഈ മഹാകവി ൯൭൩-ൽ നാടുനീങ്ങിയ രാമവർമ്മമഹാരാജാവു തിരുമനസ്സിലെ അനുജനായ ഇളയതമ്പുരാൻ തിരുമനസ്സിലെ പുത്രിയുടെയും, ശാസ്ത്രിതമ്പാനെന്നു പ്രസിദ്ധനായ നടുവിലേക്കോവിലകത്തു കേരളവർമ്മൻ തമ്പാൻ അവർകളുടേയും ഏകസന്താനമായിരുന്നു.

മൂത്താട്ടു ശങ്കരൻ ഇളയതിന്റെ അടുക്കൽ ഏഴാമത്തെ വയസ്സിൽ വിദ്യാഭ്യാസം തുടങ്ങി. കുഞ്ഞിലെതന്നെ ബുദ്ധിമാനായ ഇദ്ദേഹം ചുരുങ്ങിയ കാലംകൊണ്ടു കാവ്യനാടകാലങ്കാരങ്ങളിലും തർക്കവ്യാകരണാദി ശാസ്ത്രങ്ങളിലും അദ്വിതീയമായ പാണ്ഡിത്യം സമ്പാദിച്ചു. ആദ്യമായി ശ്ലോകം എഴുതിത്തുടങ്ങിയതു് ൧൪-ാമത്തെ വയസ്സിലാണെന്നു അറിയുമ്പോൾ തന്നെ ഇദ്ദേഹത്തിന്റെ കവിതാവാസന ഊഹിക്കാവുന്നതാണല്ലോ. ബാലനായിരിക്കുമ്പോൾ ഒരു പദ്യം എഴുതി അന്നത്തെ മഹാരാജാവു തിരുമനസ്സിലേക്കു് അടിയറവച്ചപ്പോൾ അവിടുന്നു് അതു നോക്കി "കവിത എഴുതാറായില്ല കുറേക്കൂടി വായിക്കുക" എന്നു കല്പിച്ചു ശേഷം, താൻ ഈ കവിതയെ അഭിനന്ദിക്കുന്ന പക്ഷം തമ്പി പഠിത്തത്തെ ഉപേക്ഷിച്ചു കവിതയിലേക്കു പ്രവേശിക്കുമെന്നും, തമ്പി ഒരു നല്ല കവിയായി വരുമെന്നും സേവകന്മാരോടു രഹസ്യമായി പ്രസ്താവിച്ചതായും കാണുന്നുണ്ടു്.

ഇദ്ദേഹത്തിന്റെ കൃതികളിൽ മുഖ്യമായതു്, കീചകവധം, ദക്ഷയാഗം, ഉത്തരാസ്വയംവരം എന്ന മൂന്നു ആട്ടക്കഥകളും, സുഭദ്രാഹരണം, രാസക്രീഡ എന്ന രണ്ടു തിരുവാതിരപ്പാട്ടുകളും നവരാത്രിപ്രബന്ധം, മുറജപപ്പാന ഇവകളും ആകുന്നു. ഇതിൽ ഉത്തരാസ്വയംവരം ൧൬-ാമത്തെ വയസ്സിൽ കല്പനപ്രകാരം

ണ്ടാക്കിയതാണ്. ഇതിനും പുറമെ, പ്രസിദ്ധപ്പെട്ട "ഓമനത്തിങ്കൾ കിടാവോ" എന്ന താരാട്ടും മററു ചില മണിപ്രവാളപദ്യങ്ങളും, ഇദ്ദേഹത്തിന്റെ ശാശ്വതയശസ്സംഭങ്ങളായി സാഹിത്യലോകത്തിൽ ഇന്നും നിലനിന്നുവരുന്നുണ്ട്.

ബാല്യം തുടങ്ങി ൧൦൩൧-ാമാണ്ട് കർക്കടകമാസത്തിൽ തന്റെ ൭൩-ാമത്തെ വയസ്സുവരെ യശശ്ശരീരനായ ഇദ്ദേഹം ബാലരാമവർമ്മ, മാർത്താണ്ഡവർമ്മ ഉത്രം തിരുനാൾ മുതലായ പല മഹാരാജാക്കന്മാരുടെ ആശ്രിതനും ആയിരുന്നു. ൧൦൧൯-ാമാണ്ടിടക്ക പാണ്ടിയിൽ നിന്നും വന്ന രണ്ടു ശാസ്ത്രിമാർ രാജസദസ്സിൽ വച്ചു പ്രയാസപ്പെട്ടുണ്ടാക്കിയ രണ്ടു ശ്ലോകത്തിന്റെയും അർത്ഥം തമ്പി അവർകൾ ഉടൻ തന്നെ പറഞ്ഞശേഷം മററു രണ്ടു ശ്ലോകം ഉണ്ടാക്കി അവരെ മടക്കിയതായും, തിരുമനസ്സിൽ നിന്നും സന്തുഷ്ടനായി രണ്ടു കയ്യിലും വീരശൃംഖല സമ്മാനിച്ചതായും കാണുന്നു.

ഇരയിമ്മൻതമ്പി, ശക്തി, നിപുണത, അഭ്യാസം എന്നു മൂന്നു ഗുണവും ചേർന്നിട്ടുള്ള ഒരു കവിയാണെന്നുള്ളതിലേയ്ക്ക് അദ്ദേഹത്തിന്റെ കൃതികൾ ഉത്തമസാക്ഷ്യങ്ങളാണ്. ശൃംഗാരരസത്തിലും ഒട്ടും പിന്നോക്കമല്ലെങ്കിലും തമ്പി അവർകൾക്ക് ഏററവും പ്രിയപ്പെട്ടത് വീരാളികളിലാണെന്ന് അദ്ദേഹത്തിന്റെ പോർവിളികൾ മുതലായവ സ്പഷ്ടമാക്കുന്നുണ്ട്. ഉണ്ണായിവാര്യർ ശൃംഗാരത്തിൽ കാളിദാസനെ അനുകരിക്കുന്നുവെങ്കിൽ, ഇരയിമ്മൻതമ്പി വീരാളികളിൽ ഭവഭൂതിയെയും അനുകരിക്കുന്നുണ്ട്. ഇദ്ദേഹത്തിന്റെ സീമന്തപുത്രിയാണ് വിശ്രുതകവിയായ 'കുഞ്ഞിക്കുട്ടിത്തങ്കച്ചി.'

## ൨ കഥാസാരം.

ഒരിക്കൽ മകൻ യമുനാനദിയിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെ താമരയിലയിൽ ഇരുന്ന ഒരു ശംഖിനെ അനുരാഗത്തോടുകൂടി എടുത്ത ഉടനെ തന്നെ അതു് ഒരു പെൺകുട്ടി

ഷായത്തിനാൽ വളൎത്തിവന്നിരുന്നു. സതിയെന്നു പേരായ ഈ കന്യക ശിവൻ ഭൎത്താവാകുന്നതിന്നു വേണ്ടി ബാല്യത്തിലെ തപസ്സുചെയ്തുതുടങ്ങി. ഇങ്ങിനെയിരിക്കെ ഒരിക്കൽ ഒരു അസുരൻ കാമാന്ധനായി പിടിക്കാൻ തുടങ്ങിയപ്പോൾ അവളുടെ തപോമയാഗ്നിയാൽ ദഹിച്ചുപോയി. പിന്നീടു സതിയുടെ സൌന്ദൎയ്യവും ഭക്തിയും കണ്ടറിയുന്നതിന്നു വേണ്ടി ശിവൻ ഒരു വയസ്സായ ബ്രാഹ്മണന്റെ രൂപത്തിൽ മുമ്പിൽ ചെന്നു അവളുടെ ആഗ്രഹം അറിഞ്ഞശേഷം ശിവനെ അധിക്ഷേപിക്കാൻ ആരംഭിച്ചു. ഈശപരദൂഷണാലാപം കേട്ടു രോഷാകുലയായ സതി അവിടെ നിന്നുംപോകാൻ ഭാവിച്ചപ്പോൾ വാസ്തവരൂപത്തിൽ അദ്ദേഹം പ്രത്യക്ഷനാകയും, ദക്ഷൻ ഉടനെ തന്നെ വിവാഹക്രിയ നടത്തുകയും ചെയ്തു.

വിവാഹാനന്തരം ആരോടും പറയാതെ തന്നെ ശിവൻ അന്തൎദ്ധാനം ചെയ്തു. വിവരം അറിഞ്ഞു് ദക്ഷൻ ദേഷ്യത്തോടെ ശിവനെ അധിക്ഷേപിക്കുമ്പോൾ ദേവന്മാരുടെ അപേക്ഷപ്രകാരം ശിവനോടു മാപ്പു ചോദിക്കാനായി അദ്ദേഹം കൈലാസത്തിലേക്കു പുറപ്പെട്ടു. ദുൎവ്വാരരാജസമദാസനായ ദക്ഷന്റെ ഗൎവ്വം ശമിപ്പിക്കുന്നതിനായി നന്ദികേശ്വരൻ കൈലാസത്തു വച്ചു തടുക്കയാൽ പൂൎവ്വാധികം വൈരത്തോടു തിരിച്ചു നാട്ടിൽ ചെന്നു ശിവന്നുള്ള ഹവിൎഭാഗം ആരും കൊടുക്കാൻ പാടില്ലായെന്നു ചട്ടം കെട്ടി.

ആ കാലത്തു് ബ്രഹ്മാവു് നടത്തിയ യാഗത്തിൽ, ദക്ഷനിൽ നിന്നും ഉണ്ടായേക്കാവുന്ന അപമാനത്തെ ഭയന്നു ശിവൻ പ്രതിനിധിയായിട്ടു അയച്ചു നന്ദിയെ എല്ലാവരും വളരെ ബഹുമാനിച്ചതു കണ്ടു ദക്ഷൻ അദ്ദേഹത്തെയും ശിവനെയും വളരെ ധിക്കരിക്കയും നന്ദി ഉടനെ യാഗശാലയിൽ നിന്നും പുറത്തിറങ്ങുകയും ചെയ്തു.

പിന്നീടു ദക്ഷൻ ശിവനെ ക്ഷണിക്കാതെ ഒരു യാഗം കഴിക്കുന്നതിന്നു നിശ്ചയിച്ചു. അച്ഛൻ കഴിക്കുന്ന യാഗം കാണുന്നതിന്നു ഭൎത്തൃവാക്യത്തെ വകവയ്ക്കാതെ പോയ സതി യാഗശാ

യിൽ വച്ച് പിതാവിനാൽ അപമാനിതയായി തിരിച്ചുവന്ന് ദക്ഷനെ കൊല്ലുന്നതിന് ഭർത്താവിനോട് അപേക്ഷിച്ചു; ഉടനെ ശിവന്റെ ഫാലനേത്രാഗ്നിയിൽ നിന്നും വീരഭദ്രൻ സതി സൃഷ്ടിച്ചു ഭദ്രകാളിയുമായി ചെന്നു ദക്ഷന്റെ തലയറുത്തു യാഗാഗ്നിൽ ഹോമിച്ചു.

അനന്തരം അവിടെ പ്രത്യക്ഷനായ ശിവനോട് ദക്ഷനെ ജീവിപ്പിച്ചു യാഗം പൂർത്തിയാക്കിക്കണമെന്നു ദേവന്മാർ പ്രാർത്ഥിച്ചതനുസരിച്ച് ആട്ടിന്റെ തലചേർത്ത് ജീവിപ്പിക്കയും യാഗം പൂർത്തിയാക്കി ദക്ഷൻ ശിവഭക്തനായി വാഴുകയും ചെയ്തു.

## ൨. പൌരാണിക ദക്ഷയാഗം.

ഒരിക്കൽ പ്രജാപതിമാർ നടത്തിയ യാഗത്തിൽ ദക്ഷൻ ചെന്ന സമയം എഴുന്നേററ് അഭിവാദനം ചെയ്യാതിരുന്ന ശിവനെ, അദ്ദേഹം കോപാന്ധനായി 'യാഗത്തിലുള്ള ഹവിർഭാഗം ഇല്ലാതെ പോകട്ടെ,' എന്നു ശപിച്ചു. സതിയേയും ശിവനേയും ക്ഷണിക്കാതെ ദക്ഷൻ ആരംഭിച്ച യാഗം കാണുന്നതിന്, സതി ശിവന്റെ സമ്മതം കൂടാതെ പോകുകയും പിതാവിനാൽ അപമാനിതയായിട്ട അവിടെ വച്ചു തന്നെ യോഗാഗ്നിയിൽ ദഹിക്കുകയും ചെയ്തു.

നാരദനിൽ നിന്നും വിവരമെല്ലാം ഗ്രഹിച്ചു പരമശിവൻ രോഷാകുലനായി ജടയെ ഭൂമിയിൽ അടിച്ചപ്പോൾ ഉണ്ടായ വീരഭദ്രൻ അദ്ദേഹത്തിന്റെ നിയോഗമനുസരിച്ച് ദക്ഷന്റെ തലയറുത്തു ദക്ഷിണാഗ്നിയിൽ ഹോമിച്ചു. അംഗഭംഗത്താലും മററും ദുഃഖിതരായ ദേവാദികളുടെ കല്പനയനുസരിച്ച് ബ്രഹ്മാവ് അവരോട് കൂടി കൈലാസത്തിൽ പോയി, യാഗപൂർത്തി വരുത്തുന്നതിനും ദക്ഷനെ പുനർജ്ജീവിപ്പിക്കുന്നതിനും ആയി പ്രാർത്ഥിക്കയും കരുണാനിധിയായ ശിവൻ ആട്ടിൻതല ചേർത്തു ദക്ഷനെ ജീവിപ്പിച്ച് യാഗകർമ്മം നിർവിഘ്നമാക്കുകയും ചെയ്തു.

രുദ്രൻ ജലത്തിൽ മുങ്ങിക്കിടന്നു തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ അനുവാദംകൂടാതെ ദക്ഷൻ യാഗം തുടങ്ങിയതിനാൽ യാഗവിഘ്നം വരുത്തിയെന്നും പിന്നീട് ബ്രഹ്മാവിന്റെ അപേക്ഷയനുസരിച്ച് ദക്ഷൻ സതിയെ ശിവനു വിവാഹം ചെയ്തുകൊടുത്തുവെന്നും വരാഹപുരാണത്തിൽ കാണുന്നു.

## ൪. കവികല്പിതാംശങ്ങൾ

പൌരാണികന്മാരുടെ കഥകളെ ഏതാനും ചില ഭേദഗതികളോടുകൂടിയാണു് മഹാകവികൾ ഉപയോഗിക്കാറുള്ളതെന്നു കാളിദാസന്റെ ശാകുന്തളം, ഭവഭൂതിയുടെ ഉത്തരരാമചരിതം മുതലായവ തെളിയിക്കുന്നുണ്ടല്ലോ. ഇതുപോലെ തന്നെ നമ്മുടെ തമ്പി അവർകളും ദക്ഷയാഗത്തിൽ യുക്തിപൂർവം ചെയ്തിട്ടുള്ള ചില മാറ്റങ്ങളെ ചുവടെ ചേർക്കുന്നു.

൧. സതി തപസ്സുചെയ്തുകൊണ്ടു നില്ക്കുമ്പോൾ പ്രവേശിച്ചു ശലഭമാലയെ പ്രാപിച്ച അസുരാധിപൻ കവിയുടെ സൃഷ്ടിയാകുന്നു. ഇതു് സതിയുടെ തപശ്ശക്തിയെ വെളിപ്പെടുത്തുന്നതിനും ആദ്യമേതന്നെ 'ഒരു കത്തിയും താടിയും, പുറപ്പെടുവിച്ച്' അരങ്ങിലിരിക്കുന്നവർക്കു ഉന്മേഷം കൊടുക്കുന്നതിനും ആയിരിക്കാം.

൨. സതിയെ നിരീക്ഷിക്കുന്നതിനും പരീക്ഷിക്കുന്നതിനും ആയി വന്ന 'ജരാതുരക്ഷോണീസുരൻ' കുമാരസംഭവത്തിലെ ബ്രാഹ്മണവടുവിന്റെ ഒരു പകർപ്പാണെന്നുള്ളതു് രണ്ടുപേരുടെയും ശിവനിന്ദയിലുള്ള സാദൃശ്യം തെളിയിക്കുന്നതാണ്. വരം കൊടുക്കുന്നതു് പരീക്ഷിക്കാതെ പാടുള്ളതല്ലല്ലോ എന്നു വിചാരിച്ചായിരിക്കാം ഇപ്രകാരം ഒരു പരീക്ഷ നടത്തിയതു്. അഥവാ സതിയെ യോഗാഗ്നിയിൽ ദഹിപ്പിച്ചു പാർവതിയാക്കുന്നതിനു് മനസ്സില്ലാത്ത നമ്മുടെ കവി കാളിദാസന്റെ പാർവതീപരീക്ഷണം ഇവിടെ സതീപരീക്ഷണം ആക്കി എടുത്തതല്ലേ.

൩. ദക്ഷനെക്കണ്ടിട്ട് ശിവൻ എഴുന്നേറ്റില്ല എന്നുള്ള പൌരാണികകാരണം ഇവരുടെ വൈരത്തിനു് പര്യാപ്തമാകു

യില്ലെന്നു വിചാരിച്ചായിരിക്കാം, ലോകാനുഭവശാലിയായ നമ്മുടെ മഹാകവി 'വിവാഹം കഴിഞ്ഞ ഉടനെ ആരോടും യാത്ര ചൊല്ലിക്കാതെ ശിവനെ അന്തർദ്ധാനം ചെയ്യിപ്പിച്ചതും, അദ്ദേഹത്തെ കപടവേഷം എടുപ്പിച്ചു സതിയെ മോഹിപ്പിച്ചതും. അതും മതിയാകാതെ ആസ്ഥയോടു കൂടി കൈലാസത്തിൽ ചെന്ന ദക്ഷനെ ശിവപാർഷദനായ നന്ദിയെക്കൊണ്ട് അവമാനിപ്പിച്ച് തിരിച്ചയപ്പിച്ചതും എന്നു് തോന്നുന്നു.

൪. പലകാര്യങ്ങളും നിർവഹിച്ചു കൊടുക്കുന്നതിനാൽ പൌരാണികർക്കും കവികൾക്കും അത്യന്തംപ്രിയപ്പെട്ട ഒരാൾ ആകയാൽ ആയിരിക്കണം നാരദനെ ഇവിടെയും സ്വീകരിച്ചതു്. ദധീചിയെ പുതുതായി സൃഷ്ടിച്ച്, അദ്ദേഹത്തിന്റെ ഉപദേശം സ്വീകരിക്കാതെ പോയതിനാൽ നായകന് (ദക്ഷന്) നാശമുണ്ടായതായി നമ്മെ മനസ്സിലാക്കുന്നു.



രൌദ്രരസത്തെ വർദ്ധിപ്പിച്ച് സ്ഥായിയായ വീരത്തിനെ പോഷിപ്പിക്കാനായിട്ടാണ് സതിയെക്കൊണ്ടു ഭദ്രകാളിയെ സൃഷ്ടിപ്പിച്ചതു്.

---

# അവതാരിക.

## പ്രസ്താവന

ഏതൊരു ജനസമുദായത്തിന്റെയും അന്ധകാരപരിപൂർണ്ണമായ ആദിമാവസ്ഥയിലേക്ക ധിഷണാദീപത്തിന്റെ പ്രകാശത്തോടുകൂടി പ്രവേശിച്ചു നോക്കുന്നതായാൽ സംഗീതസാഹിത്യങ്ങൾ അസംസ്കൃതമായിട്ടൊ അപക്വമായിട്ടൊ ബാലിശമായിട്ടൊ കേവലം പ്രാകൃതമായിട്ടൊതന്നെയും ലബ്ധപ്രതിഷ്ഠങ്ങളായി പ്രശോഭിച്ചിരുന്നു എന്നൂഹിക്കാമെന്നുള്ളതിന് കേരളത്തിലെ മാവാരതംപാട്ടും, ഉടുകൊട്ടിപ്പാട്ടും, ശാസ്താവിൻപാട്ടും, അതുപോലെ ശബ്ദമാത്രജീവികളായ മററു പാട്ടുകളും ഉത്തമലക്ഷ്യങ്ങളാണല്ലൊ. ഭാരതീയസമുദായത്തിന്റെ പുരാതനസർവസ്വമായ വേദങ്ങളിൽ പോലും ഉദാത്താനുദാത്തസ്വരിതഭേദങ്ങൾകൊണ്ട് അക്ഷരങ്ങളുടെ ഉച്ചാരണത്തിലും ഉച്ചാരണത്തിലുള്ള മാത്രാഭേദംകൊണ്ടു ഹ്രസ്വദീർഘാദികളിലും താനംപോലെ (സാമവേദത്തിലെന്നപോലെ) ആരോഹാവരോഹശ്രുതിയൊപ്പിച്ചിരുന്നുവെന്നുള്ള സംഗതിയും സ്മരണീയമാണ്. വേദത്തിലെ സാഹിത്യരസം അകൃത്രിമശബ്ദസങ്കലിതവുമത്രെ. കേരളത്തിലെ ആദിമനിവാസികളെന്നു ഗണിക്കപ്പെടുന്ന കാണിക്കാരും മലവേടരും ഇപ്പോഴുമുപയോഗിക്കുന്ന പാട്ടുകളും ഭാഷയും വേഷവും ആദിമാവസ്ഥയുടെ മാനത്തിനുള്ള ഒരു തോതാണല്ലൊ. ജയദേവരുടെ, അഷ്ടപദി, മുതലായ കൃതികളിലെ പാട്ടുകൾ ഭക്തന്മാർ കീർത്തനത്തിന് ഉപയോഗിക്കുമ്പോൾ ശരീരം പോലും വിസ്മരിച്ചു കൃഷ്ണനായിത്തീർന്ന് ആടുകയും പാടുകയും ചാടുകയും ഓടുകയും ചെയ്യുന്നതും ഇന്നും കണ്ടുവരുന്ന കാര്യമാണ്. ഇങ്ങനെ സംഗീതത്തിനും സാഹിത്യത്തിനും തദ്വാരാ അഭിനയത്തിനും ഏതൊരു ജനസമുദായത്തിലും മനോമാത്രമേയമായ ആദിമകാലത്തിലും അവകാശം ലഭിച്ചിരുന്നുവെന്നുള്ളതു നിസ്തർക്കമത്രെ. ആദിമഭാഷയായ സംസ്കൃതത്തിൽ ഈ വിധത്തിലാണു രൂപകത്തിന്റെ ആവിർഭാവം. ക്രിസ്തു ജനിക്കുന്നതിനു എത്രയൊ കാലം മുമ്പുതന്നെ ഉണ്ടായവേദങ്ങളിൽ രൂപകങ്ങൾക്കുള്ള ബീജാവാപം ചെയ്തിരുന്നു.

നമ്മളു് തദ്ഗ്രന്ഥപരിചിതന്മാർക്കു സുഗ്രഹമാണുതാനും. അനന്തവും അപരിമിതവും ആയ സംസ്കൃതഭാഷയിൽ ഈ വിധത്തിൽ രൂപകങ്ങൾ പ്രാദുർഭവിച്ചു ഭാരതം മുഴുവനും പരന്നുതുടങ്ങി. ഭാസഭാസമാദികവിദേവന്മാർ സംസ്കൃതഭാഷാപയോധിയെ മനീഷാമന്ദരം കൊണ്ടു കടഞ്ഞുണ്ടായ രൂപകരത്നങ്ങൾ കാലതരംഗങ്ങളാൽ ഭാരതത്തിന്റെ നാനാഭാഗങ്ങളിലും പ്രക്ഷേപിക്കപ്പെട്ടു. കേരളത്തിൽ അവയുടെ പ്രവേശം എപ്പോഴാണുണ്ടായതെന്നുള്ളതു ദുർഗ്രഹവും ദുർജ്ഞേയവുമായിത്തീന്നിട്ടുണ്ടു്. എങ്കിലും ക്രിസ്ത്വബ്ദം പത്താം ശതവർഷത്തിനുമുൻപിൽ ജീവിച്ചിരുന്ന കുലശേഖരആഴ്വാർ മുതലായ ചില ഭൂപതികന്മാർ തപതീസംവരണം, സുഭദ്രാധനഞ്ജയം മുതലായ നാടകങ്ങൾ ഉണ്ടാക്കിട്ടുള്ളതുകൊണ്ടു് അതിനു മുമ്പുതന്നെ ഈ രൂപകങ്ങൾ കേരളത്തിൽ വന്നുചേർന്നുവെന്നു് നിശ്ചയിക്കാം. കൊല്ലം [illegible]-നും [illegible]-നും മദ്ധ്യേ ജീവിച്ചിരിക്കാമെന്നൂഹിക്കപ്പെട്ടിരിക്കുന്ന കോട്ടയത്തുതമ്പുരാനാണു മലയാളഭാഷയിൽ ഒരു നാട്ടം ആട്ടക്കഥയുടെ ഉൽപ്രേരകമായിട്ടുള്ള കർത്താവു്. കൊട്ടാരക്കരരാജാവിന്റെ രാമനാട്ടത്തിനുമുമ്പു ഭാഷയിൽ കൃഷ്ണനാട്ടം എന്ന പേരോടുകൂടി കംസവധം കഥ അഭിനയിക്കപ്പെട്ടിരുന്നുപോലും. കോഴിക്കോട്ടു മാനവേദൻ രാജാവു് കൊല്ലവർഷം ൮൩൪-ൽ ഉണ്ടാക്കിട്ടുള്ളതാണു കൃഷ്ണനാട്ടം. കൃഷ്ണനാട്ടം കഥയുണ്ടാകുന്നതിനു പറയുന്ന കാരണം താഴെ കാണിക്കുന്നു.

കവിശിരോമണിയായ മാനവേദൻ രാജാവു് പ്രത്യക്ഷഗോപാലമന്ത്രം കൊണ്ടു ശ്രീകൃഷ്ണനെ സേവിച്ചു വരുന്ന കാലത്തു് ഒരുദിവസം ഇലഞ്ഞിമരത്തിന്റെ ചുവട്ടിൽ കളിച്ചുകൊണ്ടിരുന്ന ബാലഗോപാലനെക്കണ്ടുവത്രെ. ഉടനെ അത്യാശ്ചര്യത്തോടുകൂടി പിടിപ്പാൻ ചെന്നപ്പോൾ ഭഗവാൻ അന്തർദ്ധാനം ചെയ്തു. രാജാവിനു തിരുമുടിയിൽ അണിഞ്ഞിരുന്ന ഒരു മയിൽപ്പീലി കിട്ടി. പിന്നീടു രാജാവു് ഇലഞ്ഞിമരത്തിന്റെ കൊമ്പുകൊണ്ടു് ഒരു വേണുഗോപാലവിഗ്രഹം ഉണ്ടാക്കി. ആ വിഗ്രഹത്തിന്റെ മുമ്പിൽ വെച്ചു് കൃഷ്ണസംബോധനയോടുകൂടി ''കൃഷ്ണഗീതി'' എ

ന്നു കൃഷ്ണനാട്ടമുണ്ടാക്കി. ഈ കൃഷ്ണചരിതത്തെ നാടകരീതിയിൽ അഭിനയിക്കേണ്ടതിൻ മറ്റുള്ള ആട്ടക്കോപ്പുകൾ ഉണ്ടാക്കിച്ച കൂട്ടത്തിൽ തനിക്കു കിട്ടിയ പീലിയേയും കൃഷ്ണമുടിയിൽ ചേർത്തു വെച്ചിരുന്നുവത്രെ. ഈ ഐതിഹ്യം എത്രത്തോളം വാസ്തവമാണെന്നു തീർച്ചയാക്കാൻ പ്രയാസമാണ്. സംസ്കൃതഭാഷയിൽ കേരളത്തിൽ പ്രചരിച്ചിരുന്ന രൂപകങ്ങളേയും "അഷ്ടപദി," മുതലായ കൃഷ്ണഗീതികളേയും ഭക്തന്മാരുടെ നൃത്തവിശേഷങ്ങളേയും കണ്ടും കേട്ടും മനസ്സിലാക്കിക്കഴിഞ്ഞിട്ടു മാനവേദൻ തമ്പുരാൻ മലയാളികൾക്കു ആ രസം അനുഭവിക്കുന്നതിനുവേണ്ടി കൃഷ്ണനാട്ടം ഉണ്ടാക്കിയെന്നു പറയുന്നതു് എത്രയോ യുക്തിയുക്തമായിരിക്കും. മാനവേദൻ രാജാവു് കൃഷ്ണഭക്തനായിരിക്കുന്നതുകൊണ്ടു രാമനാട്ടം ഉണ്ടാക്കാതെ കൃഷ്ണാട്ടം ഉണ്ടാക്കിയെന്നു വരാവുന്നതും അതിനെ അഭിനയിക്കാൻ ഏർപ്പാടുകൾ ചെയ്യാവുന്നതുമാണ്.

ഇപ്രകാരം വടക്കൻ മലയാളത്തിൽ കൃഷ്ണനാട്ടത്തിനു പ്രചാരമുണ്ടായിരുന്നപ്പോഴാണു് കൊട്ടാരക്കരത്തമ്പുരാൻ, കൃഷ്ണാട്ടക്കാരെ കൊട്ടാരക്കരയ്ക്കു അയച്ചുകൊടുക്കണമെന്നു സാമൂതിരി രാജാവിനു് എഴുതി അയച്ചതും, കൃഷ്ണനാട്ടക്കാർ വന്നു ചേരാഞ്ഞതിനാൽ നേരിട്ട മാത്സര്യം നിമിത്തം രാമായണം കഥ മുഴുവനും "രാമനാട്ടം" എന്ന പേരിൽ തെക്കൻ മലയാളത്തിൽ നടപ്പാക്കണമെന്നുദ്ദേശിച്ചു് രാമനാട്ടം ഉണ്ടാക്കിയതും, ചാക്യാന്മാരും നമ്പ്യാന്മാരുമായുള്ള നീരസം ഇതിനു കാരണമായിത്തീർന്നുവെന്നു പറയുന്നതുപോലെ മാനവേദൻരാജാവിനോടുള്ള പിണക്കം കൊട്ടാരക്കര രാജാവിനെ "രാമനാട്ടം" നിർമ്മിക്കുന്നതിനു പ്രേരിപ്പിച്ചുവെന്നുപറയുന്നതും യുക്തിക്കു ചേർന്നതാണോ എന്നു ചിന്തിക്കേണ്ടതുണ്ടു്. കൃഷ്ണാട്ടത്തിൽ കൃഷ്ണവേഷംകെട്ടിയ ആൾ കൃഷ്ണന്റെ മുടിയിൽനിന്നും കിട്ടിയ പീലി അണിഞ്ഞിരുന്നതുകൊണ്ടു അതിന്റെ മാഹാത്മ്യം ഹേതുവായി ഒരിക്കൽ കംസവധം അഭിനയിക്കുമ്പോൾ യഥാർത്ഥമായിത്തന്നെ കുവലയാപീഡമായി നിറുത്തിയിരുന്ന ആനയെക്കൊല്ലുകയും കംസവേഷം ധരിച്ചിട്ടുള്ള ആളെ നിഗ്രഹിക്കാൻ ഒരുമ്പെടുകയും ചെയ്തതുകൊണ്ടു കൃഷ്ണനാട്ടം വേണ്ടെന്നു വെക്കുകയും തെക്കോട്ടുള്ള അതിന്റെ പ്രചാരം വാരിതമാകുകയും ചെയ്തുവെന്നു പറയുന്നതും വാദവിഷയത്തിൽ

ർസ്ഥയസ്സിയായ പ്രതിഷ്ഠയെ പ്രാപിക്കുമൊ എന്നുള്ളതും നിശ്ചയിക്കാവുന്നതല്ല. എന്തായാലും കൃഷ്ണാട്ടംപോലെ കൊട്ടാരക്കര രാജാവും "രാമനാട്ടം" ഉണ്ടാക്കിയെന്നുള്ളതു് തീർച്ചതന്നെ. കൃഷ്ണാട്ടത്തിന്ന വടക്കൻ ദിക്കിൽ പ്രചാരമുണ്ടായിരുന്നതുകൊണ്ടു് തെക്കൻ ദിക്കിൽ രാമനാട്ടത്തിന്ന പ്രചാരമുണ്ടാക്കണമെന്ന കൊട്ടാരക്കര തമ്പുരാൻ വിചാരിച്ചുവെന്ന പറയുന്നതിൽ വലിയ അസാംഗത്യമൊന്നും വന്നുചേരാനും വഴിയില്ല. "രുഗ്മിണീസ്വയംവരം" "നരകാസുരവധം" മുതലായ കഥകളികൾക്കും ഇക്കാലം രാമനാട്ടം എന്ന പേരുതന്നെയാണു പറഞ്ഞുവരാറുള്ളതു്. കഥകളിയിലെ സംഗീതസാഹിത്യങ്ങളും പ്രശംസനീയങ്ങളാണു്. ഒരു കഥകളിയോഗത്തിൽ പാട്ടുകാർ, ആട്ടക്കാർ, മേളക്കാർ, തിരശ്ശീലപിടിക്കുന്നവർ, പെട്ടി എടുക്കുന്നവർ, വേഷം ധരിപ്പിക്കുന്നവർ, എന്നിപ്രകാരം കുറഞ്ഞ പക്ഷം ഇരുപതു ഇരുപത്തഞ്ചിലധികം ആളുകൾ വേണ്ടിവരുമെന്നാണു് പറയാറുള്ളതു്. വടക്കൻദിക്കിൽ ഇപ്പോഴും കഥകളിക്കുള്ള കൊട്ടു കേൾക്കുന്നതോടുകൂടി പാശ്ചാത്യപരിഷ്കാരം വന്നവശായിട്ടുള്ള ആളുകൾപോലും അരങ്ങത്തു മുമ്പെ ഒന്നാമതായി സ്ഥലം പിടിക്കുക പതിവാണു്. പല സഹൃദയന്മാരും, കഥകളിയിൽനിന്നും ഉണ്ടാകുന്ന രസം അനിർവചനീയമാണെന്നും ഇപ്പോഴത്തെ നാടകങ്ങളും മറ്റും കഥകളിയുടെ ശതാംശംപോലും യോഗ്യതയെ പാട്ടിലൊ അഭിനയത്തിലൊ അർഹിക്കുന്നില്ലെന്നും എന്നോടുതന്നെ പറഞ്ഞിട്ടുണ്ടു്. "കഥകളിയിലെ കൈയും കലാശവും അറിയാതെ" അതിനെ പുച്ഛിക്കാനൊരുങ്ങുന്നവരോടു 'കഴുതക്കറിയാമൊ കർപ്പൂരത്തിന്റെ വാസന' എന്ന പഴമൊഴി പറഞ്ഞു സമാധാനിക്കുകയേ വഴിയുള്ളൂ. 'പുതുമക്കൊതി' നമുക്കു വന്നതോടുകൂടി പഴയവസ്തുക്കളിലുള്ള ആസക്തിയും അഭിരുചിയും അഭിമാനവും വെടിഞ്ഞ കൂട്ടത്തിൽ കഥകളിയും തിരസ്കൃതമായെന്നേയുള്ളു. കാളിദാസൻ, ഭവഭൂതി മുതലായ മഹാകവികളുടെ കൃതികളിൽ കാണുന്ന ശൃംഗാരവീരാദിരസങ്ങൾ കഥകളിയിലും കാണാനുണ്ടു്.

"ഫുല്ലമല്ലവല്ലികൾ പുതുമലർനിരചൂടി
നല്ല ചെമ്പകം തന്നെ നലമൊടു തഴുകി
പല്ലവാധരമിതാ പരിചൊടു നൽകുന്നു
വല്ലഭന്മാരെ വാഴുന്ന വാമാക്ഷിമാർപോലെ"
"പൂതനാമോക്ഷം"

"ഔത്സുക്യം വന്നിളച്ചിട്ടും ചെറുതായില്ല ചെറുപ്പം
അവിവേകമിതു കണ്ടാലറിവുള്ളവർ പരിഹസിക്കും"
"വാതിൽക്കച്ചാർക്കും പ്രാണനാഥനെ
ജാതിദ്ദൂഷ്യം വേണ്ടാതൊടുവാൻ"
താഴ്ചവരാതെ വാഴ്ക തരുണീനീ എന്നിക്കണ്ടു
ചൊല്ലുകൂടാതെ കെട്ടിച്ചമഞ്ഞുവച്ചൊരവിട്ട്"
നളചരിതം

ചില്ലീയുഗളമതു വില്ലോടു തുല്യമാകുന്നല്ലോ
ചൊല്ലാ ചാതുര്യശക്തികളല്ലോ മന്മഥകീർത്തിയെല്ലോ
മുല്ലമുകുളമോ മുകുരശകലമോ നല്ലൊരുപമ
ചൊല്ലുവതിന്നിഹ നാഥ മല്ലമിഴികൾമണികൾക്കേതൊന്നഹോ"
"നിവാതകവചവധം"

എന്നിങ്ങനെ മലയാളനാടകങ്ങളായ കഥകളികളിലും സംഗീതത്തിനു പുറമെ സാഹിത്യരസവും പ്രസ്പഷ്ടം പ്രതിഭാസിക്കുന്നുണ്ടെന്നുള്ളതു് അനുഭവവേദ്യമത്രെ. അതുകൊണ്ടു് കഥകളി എഴുതുന്ന ആൾ "ഗായകകവി" ആയിരിക്കേണ്ടതാണു്. സംസ്കൃതനാടകങ്ങളിൽ ഇപ്രകാരം കണ്ടുവരുന്ന സമ്പ്രദായം നോക്കുമ്പോൾ അവയിൽ സംഗീതത്തിനു അത്രയധികം പ്രാധാന്യമില്ലെന്നാണു് ഗണിക്കേണ്ടതു്. "മാളവികാഗ്നിമിത്രം" തുടങ്ങിയ നാടകങ്ങളിൽ ഗീതിരീതിയിൽ ചില ശ്ലോകങ്ങൾ എഴുതപ്പെട്ടിട്ടുണ്ടെങ്കിലും കഥകളിയുമായിട്ടാലോചിച്ചു നോക്കുമ്പോൾ അവയിലെ സംഗീതം തുച്ഛമായ ഒന്നാണു്. സരസ്വതിയുടെ സ്തനദ്വയസ്ഥാനങ്ങളായ സംഗീതസാഹിത്യങ്ങൾക്കു സമപ്രാധാന്യം കഥകളിയിൽ മാത്രമെ കണ്ടുവരാവുള്ളു. താളമേളലയാദികൾ അറിഞ്ഞു സംഗീതത്തിൽ അസാമാന്യമായ പരിചയം നേടി അതോടൊന്നിച്ചു സാഹിത്യത്തിലും ഒരു പ്രതിഷ്ഠ സമ്പാദിച്ചിട്ടുള്ള "ഗായകകവികോകിലങ്ങൾ" എഴുതു

ന്നകഥകളിക്കുമാത്രമെ പ്രസിദ്ധിയുണ്ടാവാറുള്ളു. സംസ്കൃതത്തിൽ ഒരു നാടകമെഴുതി ഫലിപ്പിച്ചേക്കാമെങ്കിലും സംഗീതസാഹിത്യങ്ങൾക്കു സമം പ്രാധാന്യം നൽകീട്ടുള്ള ഒരു ആട്ടക്കഥ കെട്ടിയുണ്ടാക്കുന്നതു കുറച്ചധികം പ്രയാസമാണെന്നാണ് വെച്ചിട്ടുള്ളതു്.

കഥകളിയുടെ ഒരു സാമാന്യസ്ഥിതി നോക്കുമ്പോൾ അതിൽ ചില ശ്ലോകങ്ങളും പദങ്ങളും വേഷങ്ങളും കൂടാതെ കഴിയുകയില്ലെന്നു തോന്നിപ്പോകുന്നു. കഥകളിയുടെ ആരംഭത്തിൽ തന്നെ തോടയം (വന്ദനരൂപമായിട്ടുള്ള ഒന്നാണ് തോടയം. നാടകത്തിലെ പ്രസ്താവനയിലെന്നപോലെ; ഇതിൽ കവിയുടെ ഒരു ചെറിയ വൃത്തവും കാണിക്കാറുണ്ട്) കഴിഞ്ഞു ഒന്നാമത്തെ ശ്ലോകത്തിൽ നായകനെയോ അഥവാ മറേറതെങ്കിലും ഒരു പ്രധാന പാത്രത്തെയോ പ്രകാശിപ്പിക്കാതെ കഴിയുകയില്ല. നായകന്റെ കൂടെ പ്രിയതമയോ പ്രിയതമകളോ ഉണ്ടാവുക സാധാരണമാണ്. അപ്പോൾ ചന്ദ്രബിംബം ആകാശത്തിൽ ഉദിച്ചു പൊങ്ങി വന്നിരിക്കും. ഉടനെ നായികാനായികന്മാർ പരസ്പരം "കുസുമബാണകേളിക്കായി" ഒരുങ്ങുന്നതിനു മുമ്പുള്ള ചടങ്ങുകൾ നിർവഹിക്കേണ്ടതുണ്ട്. അടുത്ത ആരാമമൊ സരസ്സോ കാണാതിരിക്കാൻ പ്രയാസമാണ്. കഥാനായികയ്ക്കു പിന്നീടു ഏതെങ്കിലും ഒരു രാക്ഷസനിൽ നിന്നോ രാക്ഷസിയിൽ നിന്നോ ഉപദ്രവം വന്നുചേരാതെ ഗത്യന്തരമില്ല. അപ്പോൾ നായകനൊ തൽസംബന്ധികളായ മററാളുകളൊ രാക്ഷസനെ സംഹരിക്കയും ചെയ്യും. കൊട്ടാരക്കരത്തമ്പുരാന്റെ ആട്ടക്കഥ കഴിഞ്ഞാൽ കഥകളികളിലെ പോക്ക് പിന്നീടു പ്രായേണ ഈ വിധത്തിലാണ്. കോട്ടയത്തു തമ്പുരാന്റെ "കിർമ്മീരവധം" ആട്ടക്കഥയിൽ "മണിമയസദനെ മോഹനശയനെ മണിമയമും നവകുസുമസ്തരണെ മനോരമസനമതിച്ചീടുന്നീ മധുമൊഴിവാഴുന്നതെങ്ങനെവിപിനെ" എന്ന പദമാണ് പിന്നീടുള്ള ആട്ടക്കഥാകർത്താക്കന്മാരെ ശൃംഗാരപ്പദങ്ങളിലേക്കു പ്രേരിപ്പിച്ചതെന്നു തോന്നുന്നു. കോട്ടയത്തു തമ്പുരാന്റെ കഥകൾ അധികവും വധമായതുകൊണ്ടു പിന്നീടുണ്ടായിട്ടുള്ള കഥകളിൽ അധികവും വധമൊ വിജയമൊ ആയിട്ടാണ് കണ്ടുവരാറുള്ളതു്.

കത്തിവേഷം കഥകളിയിൽ പ്രവേശിപ്പിക്കാതിരിക്കുക കവികൾക്കു സഹിച്ചുകൂടാവുന്നതല്ല. വല്ലവിധത്തിലും കത്തിയും താടിയും വന്നുചേരുന്നതിനു കവികൾ കാരണം കണ്ടുപിടിക്കും. അഥവാ രാത്രി മുഴുവനും കഥകളിയും കണ്ടു ഉറക്കച്ചടവും വന്നു ഉറക്കവും തൂങ്ങി മയങ്ങിയിരിക്കുന്ന ജനങ്ങളെ ‘‘കത്തിയുംതാടിയും’’ ഒന്നു ചൊടിപ്പിക്കാതെ ഇരിക്കയില്ല.

കോട്ടയത്തു തമ്പുരാൻ തിരുമനസ്സുകൊണ്ടു, അശ്വതി തിരുനാൾ തിരുമനസ്സുകൊണ്ടു, കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു, ഉണ്ണായിവാര്യർ, ഇരയിമ്മൻതമ്പി ഇവരാണു കഥകളികളിലെ മുഖ്യ മഹാകവികൾ.

കോട്ടംവിട്ടോരുകോട്ടയം കഥകൾനാലഞ്ചാണെവഞ്ചീശരാ–
ജ്ഞ്യൻതന്നുടെനാലുതമ്പിയുടെ മൂന്നൊന്നാക്കവീന്ദ്രന്റെയും,

എന്ന ശ്ലോകാർദ്ധത്തിൽ, ഉണ്ണായിവാര്യർ ഒഴിച്ചുള്ള കവികളുടെ പേരു ഘടിപ്പിക്കപ്പെട്ടിട്ടുണ്ടു. ഉണ്ണായിവാര്യരെ ആ ശ്ലോകം കൊണ്ടു കാണിച്ചില്ലെങ്കിലും അദ്ദേഹം ഒന്നാമതായിരിക്കുന്നുവെന്നു സഹൃദയന്മാർ അഭിപ്രായപ്പെടുന്നുണ്ടു.

കീചകവധം, ഉത്തരാസ്വയംവരം, ദക്ഷയാഗം എന്നിങ്ങനെ മൂന്നു കഥകളികൾ ഇരയിമ്മൻതമ്പിയുണ്ടാക്കീട്ടുണ്ടു. ഇവ മൂന്നും ഇപ്പോഴും കളിച്ചുവരാറുണ്ടു. സംസ്കൃതം, മലയാളം, എന്നീ ഭാഷകളിൽ അപാരമായ വൈദുഷ്യം, കവിതാവാസന, രസജ്ഞാനം, സംഗീതജ്ഞാനം, ഔചിത്യം, ബുദ്ധിശക്തി, യുക്തി മുതലായി ഒരു കഥകളിയുണ്ടാക്കുന്നതിനു വേണ്ട സകലഗുണങ്ങളും ഇരയിമ്മൻതമ്പിയിൽ ഉണ്ടായിരുന്നു.

ഉത്തരാസ്വയംവരത്തിലെ ‘‘പ്രണയവാരിധേ! കേൾക്കണമേ വചനങ്ങൾ പ്രാണനായക’’ എന്ന പദവും ദക്ഷയാഗത്തിലെ ‘‘പൂന്തേൻവാണീ ഗുണമണിവാണി’’ എന്ന പദവും സംഗീതസാഹിത്യഫലങ്ങളെ ഒരു സമയത്തിൽ ശ്രോതാക്കൾക്കു പ്രദാനം ചെയ്യുന്നുണ്ടു.

‘‘ക്ഷോണീന്ദ്രപത്നിയുടെ വാണീനിശമ്യപുന–
രേണീവിലോചനനടുങ്ങി’’— കീചകവധം.

‘‘നാരായോടിന്ദ്രവരാശ്രയതാകും പെണ്മണിതന്നുടെമുഖമിദ
[മധുര

വെൺമതിയാഗമിയന്നതിവേലം പൂമ്പെതികാൺകനിതംബി
[നിമൌലേ

ഉത്തരാസ്വയംവരം.

മുതലായ ഭാഗങ്ങളിൽ കവിയുടെ കല്പനാവൈഭവം, പ്രാസപ്രയോഗലാഘവം, ശബ്ദാർത്ഥസാരള്യം, ഔചിത്യദീക്ഷ മുതലായ ഗുണങ്ങൾ പ്രകാശിക്കുന്നു.

“കോകിനിൻമുഖംകണ്ടു ചന്ദ്രനെന്നു ചിന്തിച്ചു
ഏകാന്തംവിരഹത്തെ ശങ്കിച്ചിതാ
ഏകലോചനംകൊണ്ടു കോപമോടുനിന്നെയും
ശോകമോടപരേണ നോക്കുന്നുപതിയെയും”

മുതലായ ഉത്തരാസ്വയംവരത്തിലെ ഭാവങ്ങൾ എഴുതീട്ടുള്ള കവിയിൽനിന്നു തന്നെയാണ്—

“രാമനതികൾക്കിടയോ—നല്ല കോമളത്താമരപ്പൂവോ”

മുതലായ താരാട്ടും ഉണ്ടായിട്ടുള്ളത്.

പ്രസ്തുതഗ്രന്ഥമായ ദക്ഷയാഗത്തിൽ സാഹിത്യരസം പല സ്ഥലത്തും വ്യക്തമായികാണുന്നുണ്ട്.

“പനിമതിബിംബമുഖസമഗിരോരു
പണിത്തുടത്തവാളുംഗുരുകളിതെ
വനജദളസ്ഥിതനാംവിധി തന്നാ
മതിയാക്കീടാതശില്പവിധാനം”

എന്ന പദത്തിൽ സ്ഫുരിക്കുന്ന പ്രതീപോൽപ്രേക്ഷാലങ്കാരങ്ങൾ തീർച്ചയായിട്ടും ചമൽകൃതിജനകങ്ങൾ തന്നെ.

“താമരശൈവാലസംസർഗപിന്നാരാമോദംവിലസുന്നല്ലോ”
“ചക്രാന്തുവനിൽ ചീറിവരുന്നതുപക്ഷിപ്രവരനെക്കണ്ണ-
[കാലം”

ഇങ്ങനെ അന്യാപദേശങ്ങളും സരസമായി പ്രതിപാദിക്കാൻ കവിക്കുള്ള സാമർത്ഥ്യം അന്യോദ്ദേശമായി മററു കഥകളിലും കാണുന്നുണ്ട്.

“തല്ലീലതനതരാഹാരകിടതാടതാദ്ധാതാർത്ഥഗിപ്രസ്ഥ-
ഭതിഷ്ഠതീകരാമരാപദയുഗളത്താൽ കമ്പിതാതിജഗതീ!
ഉന്നിദ്രാതാമ്രകരൈശന്നനസിഘനഘടാഘട്ടയന്തീന്ദ്രതി
ഘഢ്ഗംതിപ്രംവഹന്തീനൗമി യധീമുന്നതൃത്യകൃത്യാഖ്യമാനെ!”

"കിങ്കരവൈഭവൻ! മുനീശ്വര! കിങ്കരിഞ്ഞാനധുനാ" എന്ന അംബരീഷചരിതത്തിലെ കൃത്യയുടെ പുറപ്പാടിൽ സ്ഫുരിക്കുന്ന രൌദ്രരസം ദക്ഷയാഗത്തിൽ

'ത്രൈലോക്യൽപ്രകോപ........ചമക്കെ' എന്ന വീരഭദ്രൻെറ പുറപ്പാടിലുള്ള ശ്ലോകത്തിലും പദത്തിലും തിങ്ങിക്കാണുന്നുണ്ട്. ദക്ഷയാഗത്തിലെ വീരഭദ്രൻെറ പുറപ്പാട് അംബരീഷചരിതത്തിലെ കൃത്യയുടെ പുറപ്പാടിനെത്തുടൎന്ന സാരംഗം ചെമ്പടയിൽത്തന്നെ എഴുതീട്ടുണ്ട്.

ദക്ഷയാഗത്തിനു ആധാരമായ ശ്രീഭാഗവതം ചതുർത്ഥസ്കന്ധത്തിലെ കഥ ഇപ്രകാരമാണ്.

പണ്ടു കാശ്യപാദിപ്രജാപതികൾ അനുഷ്ഠിച്ച യാഗത്തിൽ സന്നിഹിതനായിരുന്ന ശ്രീപരമേശ്വരൻ ശ്വശുരനായ ദക്ഷനെ അത്രയധികം മാനിച്ചില്ലപോലും. ജാമാതാവിൻെറ ആ പ്രവൃത്തി ദക്ഷനു ഒട്ടും രസിച്ചില്ലെന്നു പറയേണ്ടല്ലോ. "പരമേശ്വരനു ഹവിർഭാഗം കിട്ടാതെ പോകണം" എന്നു ദക്ഷൻ ശപിക്കയും ചെയ്തു. പരമേശ്വരപാരിഷദന്മാരിൽ പ്രധാനഗണനീയനായ നന്ദികേശ്വരനും ദക്ഷശാപം സഹിക്കാതെ "ദക്ഷനും അനുചരന്മാരും തത്വാർത്ഥബോധാഹിതരായിത്തീരട്ടെ" എന്നു പ്രതിശാപവും നല്കി. അന്തണരെ ശപിച്ചതറിഞ്ഞപ്പോൾ ഭൃഗുമഹർഷി "നന്ദികേശ്വരാദിഭൂതഗണങ്ങൾ പാഷണ്ഡരായി ഭവിക്കട്ടെ" എന്നു വേറൊരു ശാപവും കൊടുത്തു തൃപ്തിയടഞ്ഞു. ശാപാദികോലാഹലം ശമിച്ചു. ദക്ഷൻ സ്വഗൃഹത്തിൽ ചെന്നു. ബൃഹസ്പതിയാഗത്തിനു കോപ്പുകൂട്ടിത്തുടങ്ങി. ത്രിലോകവാസികളെല്ലാവരും സ്വപിതാവിൻെറ മഹായജ്ഞം കാണാൻ പോകുന്നതു കണ്ടു് ദക്ഷപുത്രിയായ സതിയും ഭർത്താവായ പരമേശ്വരനെ പ്രാപിച്ചു ദക്ഷയാഗം കണ്ടുവരുന്നതിനു അനുവാദം ചോദിച്ചു. ദക്ഷവിരോധത്തെ വിസ്മരിക്കാതിരുന്ന ഭഗവാൻ സതീദേവിയോടു പിതൃയജ്ഞം കാണാൻ പോകുന്നതു ദോഷത്തിനു കാരണമായിത്തീരുമെന്നു പറഞ്ഞു സമാധിസ്ഥനായിത്തീർന്നുപോയി. സഹജമായ സ്ത്രീചാപല്യത്താൽ പ്രേരിതയായ സതീദേവി ഭർത്തൃവാക്യത്തെ മാനിക്കാതെ യാഗശാലയിലേക്കു പുറപ്പെട്ടു. സ്വാമിനിയെ ഭൂതഗണങ്ങളും അനുഗമിച്ചു. യാഗശാലയിൽ ചെന്നു ചേൎന്ന ദേവി ദക്ഷനെ

രിക്കുന്നു. സതിയുടെ വിയോഗഗാഢ വിപ്രലംഭശൃംഗാരത്തെ അല്പമായിട്ടെങ്കിലും വർണ്ണിക്കാനുള്ളതായിരിക്കണം. വാണിയുടെ വരവെന്തിനെന്നു തോന്നുന്നില്ല. എങ്കിലും സതീസഖി വാണിയെന്നു പറഞ്ഞു നായികയ്ക്കു ഉൽക്കർഷം കാണിക്കുന്നതിനായിരിക്കാം. അഥവാ വാണിയെക്കാണിച്ചതു ലളിതാവേഷത്തിനു വേണ്ടിയാണോ എന്നുള്ളതു് നാട്യജ്ഞന്മാർ തീർച്ചയാക്കട്ടെ. കിർമ്മീരവധത്തിലെ സിംഹികയെപ്പോലെ വാണി രാക്ഷസിയാകുന്നില്ലെന്നുള്ള വ്യതിരേകം മാത്രം ലളിതയിൽ നിന്നുണ്ടു്. സതിയെ ദക്ഷന്റെ അനുവാദം കൂടാതെ ശിവൻ കൊണ്ടുപോയതും ദക്ഷൻ ദേഷ്യപ്പെട്ടു കൈലാസത്തു ചെന്നതും നന്ദികേശ്വരൻ ദക്ഷനെ ആട്ടിക്കളവാനൊരുമ്പെട്ടതും ഭാഗവതത്തിലെ ശിവവിരോധത്തെയും മറ്റും സൂചിപ്പിച്ചു പൊടിപ്പും തൊങ്ങലും വച്ചു മോടി പിടിപ്പിച്ചു പൊലിമയോടെ പ്രയോഗിച്ചിരിക്കയാണു്. സതീദാഹം ദക്ഷയാഗം കഥകളിയിൽ കാണിക്കാത്തതു എന്താണെന്നറിയുന്നില്ല. അമംഗളമായതുകൊണ്ടു ഉപേക്ഷിച്ചതായിരിക്കാം. നായികയുടെ തന്നെ അപായം നേരിട്ടാൽ നാടകത്തിലെ കഥ എന്തായിത്തീരും. നാരദൻ അങ്ങുമിങ്ങും ഉണ്ടു്. പുരാണനാരദൻ സതീദാഹത്തെ ശിവനെ ഉണർത്തിക്കുന്നു. ദക്ഷയാഗം കഥകളിയിലെ നാരദൻ ഏഷണിക്കാരനായി ദക്ഷൻ നടത്താൻ ഉദ്ദേശിക്കുന്ന യാഗത്തെയും ‘‘ഗർവ്വാഗർവ്വാന്ധനായ’’ ദക്ഷന്റെ ദുർഭാഷണത്തെയും ശിവന്റെ നിന്ദയേയുമാണു ധരിപ്പിക്കുന്നതെന്നു ഭേദം. ഭദ്രകാളിയും ദധിചിയും നൂതനസൃഷ്ടികളാം തന്നെ. ഭദ്രകാളി രുദ്രവല്ലഭയായ സതി അയച്ചുവന്നതാണത്രെ. താമസശീലനാകുന്ന ദക്ഷനെക്കൊല്ലുവാനേറ്റും താമസിച്ചീടൊല്ല മമതാതനാവനല്ലിനിമേൽ എന്നു പറയുന്നതു് സതി കഥകളിയിൽ അയോനിജയായതുകൊണ്ടായിരിക്കാം. എങ്കിലും സ്ത്രീയുടെ വാക്കു കേട്ടു ‘‘ദക്ഷക്രതുധ്വംസനം’’, ചെയ്യാനൊരുങ്ങുന്ന ത്രിപുരഹരൻ കൂട്ടാക്കുക തന്നെ ചെയ്യുന്നു. ഈ അവസ്ഥയിൽ സതീദാഹത്തിനു ശിവക്രോധാഗ്നിയെ, ഒന്നു ജ്വലിപ്പിക്കാൻ വഴിയുള്ളതുകൊണ്ടല്ലേ പുരാണത്തിൽ അതു പ്രതിപാദിതമായിരിക്കുന്നതെന്നു് ഊഹിക്കരുതോ? ദ

വന്മാർ ബ്രഹ്മാവോടൊന്നിച്ചു "മഹേശന്റെ" അടുക്കൽ ചെല്ലാതെ തന്നെ മഹേശൻ യാഗശാലയിലേക്ക വന്നേച്ചതെന്നും ദക്ഷയാഗം കഥകളിയിലെ നവീനരചന തന്നെയാണ്.

## കഥയിലെ കാലദേശങ്ങൾ.

നാടകകർത്താക്കൾ നാടകങ്ങളിൽ കാലദേശാദികളിൽ ദൃഷ്ടി വെക്കുന്നതുപോലെ കഥകളിയെഴുതുന്നവർ കാലദേശാദികളെ കാൎയ്യമായി ഗണിക്കാറില്ല തന്നെ. പുരാണകഥ എത്രകാലംകൊണ്ട് കഴിഞ്ഞുവെന്ന് നിശ്ചയിക്കാൻ വഹിയാ. എങ്കിലും ഉദ്ദേശം സതീവിവാഹം മുപ്പതുവയസ്സിനു മുമ്പെ കഴിഞ്ഞിരിക്കാനിടയുണ്ട്. ദക്ഷയാഗം കഥകളിയിൽ ദക്ഷൻ ശാപം കിട്ടിയപ്പോൾ അത്രി മകളാകുന്നതും മകളായ സതി വളർന്നു വന്നു ശിവൻ വരനായി വരാൻ തപസ്സു ചെയ്യുന്നതും ശിവൻ പ്രത്യക്ഷമായി വരം നല്കുന്നതും മററും ഉദ്ദേശം പതിനാലു പതിനാറു കൊല്ലം കൊണ്ടു കഴിഞ്ഞിരിക്കാനിടയുണ്ട്. "ഏതാദൃശമായവയസ്സും ഇവൾ തന്റെ തപസ്സും" എന്നു കരാളദംഷ്ട്രൻ പറയുന്നതുകൊണ്ട് സതിയുടെ തപസ്സ് യൌവനാരംഭത്തിലായിരിക്കാം കഴിഞ്ഞത്. സതീവിവാഹം, ശിവാന്തൎദ്ധാനവും സതീഹരണവും, ദക്ഷവിരോധാരംഭം, ബ്രഹ്മാവിന്റെ യാഗം, ദക്ഷയാഗം, യാഗഭംഗം, ശിവപ്രസാദം മുതലായവ ഉദ്ദേശം ഒരു നാലഞ്ചു കൊല്ലംകൊണ്ടു കഴിയാനെ വഴിയുള്ളൂ.

ദക്ഷവാസസ്ഥലം, യമുന, സതീതപോഭൂമി, വിവാഹമണ്ഡപം, കൈലാസം, ബ്രഹ്മലോകം, ദക്ഷയാഗശാല, വീണ്ടും കൈലാസം പുനർദ്ദക്ഷയാഗശാല എന്നിവയാണു ദക്ഷയാഗത്തിൽ പ്രധാനമായ രംഗങ്ങൾ.

പ്രധാനമായ രസം ദക്ഷയാഗത്തിൽ വീരമാണ്. ദക്ഷനാകുന്ന ആലംബനവിഭാവത്തെ ആശ്രയിച്ചു നില്ക്കുന്ന ഉത്സാഹമായ സ്ഥായിഭാവം ശിവാന്തൎദ്ധാനത്താൽ വികസിച്ച് സതീഹരണമായ ഉദ്ദീപനത്താൽപരിപുഷ്ടമായി ശിവനിൽ സ്നേഹംകൊണ്ടും രോഷംകൊണ്ടും അനാദരം കൊണ്ടും അന്തർവപ്പെട്ട് ദേവവചസ്സുകൊണ്ട് നല്ലം തിരോഭൂതമായി മങ്ങിപ്പോയെങ്കി

ലും നന്ദിയുടെ നിന്ദാവചനങ്ങൾകൊണ്ടു് സംഭവിച്ച ഗർവാമ
ർഷാദിവ്യഭിചാരിഭാവങ്ങളാൽ പൂർവാധികം വളൎന്നു വർദ്ധിച്ചു
യാഗശാലയിൽ ഭദ്രകാളിയുടെ ആവിർഭാവംകൊണ്ടു രൌ
ദ്രാത്ഭുതവേഗശാലികളെ ജനിപ്പിച്ചു വീരഭദ്രാദിഭൂതഗണങ്ങളുടെ
ആവിർഭാവത്തോടുകൂടി സഫലമായി പ്രത്യക്ഷപ്പെട്ടു വീരരസ
മായി പരിണമിച്ചു അന്തരവവിഷയമായിത്തീരുന്നു. ദക്ഷയാഗ
ത്തിലെ പ്രധാനരസം രൌദ്രമാണെന്നു ചിലർ പറയുന്നതും അ
സ്ഥാനത്തിലല്ല ദക്ഷനംഭവവല്ലിയുമായിട്ടുണ്ടാകുന്നു; അല്പത്തെ
സംഭാഷണത്തിലും കൂടിക്കാഴ്ചയിലും ശൃംഗാരം. ജരാതുരക്ഷാ
ണിസൂനന്റെ പ്രവേശത്തിൽ ഹാസ്യം. സതീതപസ്സിൽ ശാന്തം.
സതീവിയോഗവ്യഥയിൽവിപ്രലംഭശൃംഗാരംഎന്നിങ്ങനെമററു
ള്ള രസങ്ങളും അവിടവിടെ ധ്വനിക്കപ്പെട്ടിട്ടുണ്ടു്.

ദക്ഷയാഗത്തിലെ സാഹിത്യവും ഭാഷയും ശ്ലാഘനീയ
തയെ അർഹിക്കുന്നുണ്ടു്. അന്ത്യപ്രാസവും ആദിപ്രാസവും ഉ
പയോഗിക്കാൻ കവിക്കു ഒട്ടും വൈമുഖ്യമില്ല. സംസ്കൃതശ്ലോ
കങ്ങളിൽ പോലും കേരളീയപ്രാസമായ ദ്വിതീയാക്ഷരപ്രാസ
മുപയോഗിച്ചാൽ കവി കൃതാർത്ഥനായി. "യാമിനാംപ്രവര......
ജഗാമ" എന്ന ശ്ലോകത്തിൽ 'പ്രമനാഃ' ഒടുവിലത്തെ പാദ
ത്തിലെ പാഠം കവിക്കുള്ള പ്രാസഭക്തിയെ പ്രകടീകരിക്കുന്നു.
എന്നാൽ പ്രാസസൗകര്യംകൊണ്ടു ഉണ്ണായിവാരരെപ്പോലെ പദ
ങ്ങളുടെ ഗളം ഛേദിക്കയൊ അക്ഷരം അടിച്ചു നീട്ടുകയൊ ചെ
ത്തി കുറക്കുകയൊ നമ്മുടെ കവിക്കു സമ്മതമില്ല. 'എണ്ണാക
മെതലിയുടെ ചേണാന്ന......വിധിപോലെ' എന്ന ദണ്ഡക
ത്തിൽ 'പ്രീതിയൊടുസംഗീ—താദികളം തുടങ്ങി' എന്ന 'ഗീ'
എന്ന അക്ഷരം ഛേദിച്ചു നീട്ടണമെന്നുള്ള ദോഷത്തെനാക്കു
കൂടിയെത്തീരുവെന്നുണ്ടെങ്കിൽ ദക്ഷയാഗത്തിൽ ഒരു ദോഷം
കണ്ടുപിടിക്കാം.

"വിധിതനിധിയാമീനന്ദിനിമേലിൽ" എന്ന പദത്തി
ൽ'നന്ദിനി' ശബ്ദത്തെ നാലർത്ഥത്തിൽ ഉപയോഗിക്കാൻ
കവി ശ്രമിക്കുന്നതിൽ നിന്നു തന്നെ ശബ്ദാർത്ഥസമ്പുഷ്ടി എത്ര

ത്തോളം കവിക്കു സ്വാധീനമാണെന്നൂഹിക്കാം. 'അന്തകാന്തക വൈഭവം ഹൃദി ചിന്തിയാതെമദാന്ധനായ്......' മുതലായ സ്ഥലത്തു് സ്ഫുരിക്കുന്ന രൌദ്രവീരരസങ്ങൾ അത്യധികം ഹൃദയംഗമമായിട്ടുണ്ടു്. പാട്ടുകാർക്കു ശ്ലോകങ്ങളും പദങ്ങളും നീട്ടിച്ചൊല്ലുന്നതിനും അതിനനുസരണമായി ആട്ടക്കാർക്കു ചൊല്ലിയാടുന്നതിനും വേണ്ട സൌകൎയ്യവും കവി കൊടുത്തിട്ടുണ്ടു്. 'ശ്യാമാംഗസാരാഭിരാമം..............വൃഷധ്വജ' മുതലായ ശ്ലോകങ്ങളും അവയെ തുടൎന്നുള്ള പദങ്ങളും ഇതിനുത്തമദൃഷ്ടാന്തങ്ങളാണു്. ഇതു കൊണ്ടാണു് ദക്ഷയാഗം കഥകളി ഇപ്പോഴും കേരളം ഒട്ടുക്കു സൎവസാധാരണമായി ആടിവരുന്നതും ജനങ്ങൾ അധികം കൊണ്ടാടി മാനിക്കുന്നതും. കഥകളിക്കു കപ്ളിങ്ങാടൻ, കല്ലടിക്കോടൻ, വെട്ടത്തുനാടൻ ഇങ്ങനെ മൂന്നു സമ്പ്രദായങ്ങൾ നടപ്പിൽ വന്നിട്ടുണ്ടു്. കപ്ളിങ്ങാടൻ സമ്പ്രദായത്തിലാണു സാധാരണ ഇപ്പോഴും കഥകളി അഭിനയിക്കാറുള്ളതു്. നീട്ടിപ്പതിഞ്ഞ മട്ടാണു് കപ്ളിങ്ങാടൻ രീതി. ദക്ഷയാഗം ആ രീതിയിൽ എഴുതപ്പെട്ടതത്രെ. തെക്കൻ ദിക്കിൽ ഈ സമ്പ്രദായമാണു് അധികം നടപ്പിൽ വന്നിട്ടുള്ളതു്. വടക്കൻ ദിക്കിൽ ഏർപ്പെട്ടിട്ടുള്ള മറ്റു രണ്ടു സമ്പ്രദായങ്ങൾ തെക്കർക്കെന്നപോലെ ഇവിടത്തെ സമ്പ്രദായവും വടക്കർക്കു അഭിപ്രേതമല്ലത്രെ. ഭിന്നരുചിയല്ലേ ലോകം. വിസ്തരഭയത്താൽ കഥകളിയെക്കുറിച്ചുള്ള മറ്റു വിഷയങ്ങളിൽ പ്രവേശിക്കാതെ ഈ ദീൎഘമായ അവതാരികയെ അവസാനിപ്പിച്ചു കൊള്ളട്ടെ.

കരമന. കെ. ശിവരാമകൃഷ്ണശാസ്ത്രി.

ശ്രീ.

# ദക്ഷയാഗം

## കഥകളി.

---

ശ്രീരാമവർമ്മകുലശേഖരസോദരസ്യ
മാർത്താണ്ഡവർമ്മയുവഭൂമിപതേർന്നിദേശാൽ
കേനാപി തൽപദസരോജജുഷാ കില ദക്ഷയാഗ
നാട്യപ്രബന്ധമുദിതം സുധിയഃ പുനന്തു.

ഭൈരവി—ചെമ്പട.

അംഭോജാസനനന്ദനസ്സുരജനൈർ-
ജ്ജംഭാരിമുഖൈസ്സദാ
സംഭാവ്യസ്സുകൃതീ കൃതീ പ്രചുരതാം
ഗാംഭീരിമ പ്രാപ്തവാൻ

---

സുധിയഃ = വിദ്വാന്മാർ. ശ്രീരാമവർമ്മകുലശേഖരസോദരസ്യ = കുലശേഖരപ്പെരുമാളായ രാമവർമ്മമഹാരാജാവിന്റെ അനുജനായും. മാർത്താണ്ഡവർമ്മയുവഭൂമിപതേഃ = മാർത്താണ്ഡവർമ്മയുവരാജാവിന്റെ. നിദേശാൽ = കല്പനയനുസരിച്ച്. തൽപദസരോജജുഷാ = അദ്ദേഹത്തിന്റെ പാദസേവകനായും. കേനാപി = ഒരുവനാൽ. ഉദിതം = പറയപ്പെട്ട. ദക്ഷയാഗനാട്യപ്രബന്ധം = ദക്ഷയാഗമെന്ന ആട്ടക്കഥയെ. പുനന്തു = പരിശോധിക്കട്ടെ. (ശുദ്ധ്യശുദ്ധികൾ കലർന്നിട്ടുള്ള ഇക്കഥയെ വിദ്വാന്മാർ ശുദ്ധിപ്പെടുത്തട്ടെ, എന്ന് കവിയുടെ വിനയപ്രദർശനം) കവി തന്റെ പേർ പറയാതെ കേനാപി എന്ന് പറഞ്ഞിട്ടുള്ളത് ഗ്രന്ഥകർത്താവിനെ അറിയാതെ നിർമ്മത്സരബുദ്ധികളായി ഗുണദോഷവിവേചനം ചെയ്യട്ടെ എന്നു വിചാരിച്ചാകുന്നു. വസന്തതിലകം വൃത്തം. ഈ പ്രബന്ധത്തിൽ പല സംഭവങ്ങളും ഉണ്ടെങ്കിലും ദക്ഷന്റെ യാഗം പ്രധാനമായുള്ളതുകൊണ്ട് ദക്ഷയാഗം എന്ന പേർ.

ജംഭാരിമുഖൈഃ = ജംഭാസുരന്റെ ശത്രുവായ ഇന്ദ്രൻ തുടങ്ങിയ. സുരജനൈഃ = ദേവന്മാരാൽ. സദാ = എപ്പോഴും. സംഭാവ്യഃ = ബഹുമാനിക്ക-

ദക്ഷോനാമ പുരാ കിലാഖിലകലാ
ദക്ഷഃ പ്രജാനാംപതിർ-
ലക്ഷ്മീശാഭിമതോ ഗുണൈരനുപമൈ-
രാസീദസീമദ്യുതിഃ.

ഖണ്ഡങ്ങൾ.

൧. ഭാഗധേയവാരിരാശി ഭാസുരശരീരൻ
യോഗമാർഗ്ഗവിശാരദൻ യോഗശാലിവീരൻ
൨. സാധുലോകചിന്താമണി ചാരുതരശീലൻ
ബാധിതവ്യാധിജാലൻ ബന്ധുജനപാലൻ
൩. ധർമ്മകർമ്മപരായണൻ താപസമാനിതൻ
നിർമ്മലമാനസനവൻ നീതിമാൻ വിനീതൻ
൪. വേദശാസ്ത്രാദികോവിദൻ വേദവല്ലീജാനി
മേദുരകല്യാണം വാണു മോദമോടു മാനി.

---

വനും. സുകൃതീ = പുണ്യവാനും. കൃതീ = വളരെ സമർത്ഥനും. ഇഹ = ഇവിടെ ശംഭോഃ = പരമശിവന്റെ. ശ്വശുരതാം = ഭാര്യയുടെ അച്ഛന്റെ നിലയെ. പ്രാപ്തവാൻ = പ്രാപിച്ചവനും. അഖിലകലാദക്ഷഃ = എല്ലാ കലാവിദ്യകളിലും പരിചയമുള്ളവനും. ലക്ഷ്മീശാഭിമതഃ = വിഷ്ണുഭക്തനും. അനുപമൈഃ = തുല്യമററ. ഗുണൈഃ = ഗുണങ്ങളാൽ. അസീമദ്യുതിഃ = അതിരററ ശോഭയേറിയവനുമായ. ദക്ഷോനാമ പ്രജാനാംപതിഃ = ദക്ഷൻ എന്ന പ്രജാപതി. പുരാ = പണ്ട്. ആസീത്കില = ഉണ്ടായിരുന്നുവല്ലോ. ശാർദ്ദൂലവിക്രീഡിതം—വൃത്തം.

ദക്ഷൻ ബ്രഹ്മാവിന്റെ വലംകാൽപെരുവിരലിൽനിന്നും ജനിച്ചവനാണ്. അയാളുടെ പുത്രിമാരിൽ ൨൭ പേർ ചന്ദ്രന്റെ ഭാര്യമാരായും, ൧൩ പേർ കശ്യപപ്രജാപതിയുടെ ഭാര്യമാരായും, സതി എന്ന ഒരു കുമാരി ശിവന്റെ ഭാര്യയായും തീർന്നിട്ടുണ്ട്. ബ്രഹ്മാ, വിഷ്ണു, ഇന്ദ്രൻ, സൂര്യൻ, സോമൻ ഇത്യാദി ദേവകളെപ്പോലെ ദക്ഷൻ, നാരദൻ, സപ്തർഷികൾ ഇവരെയും പ്രജാപതികൾ എന്നു പറയാറുണ്ട്. കശ്യപന്റെ ഭാര്യയിൽ നിന്നും ജീവികളെല്ലാം ഉണ്ടായതു് നിമിത്തമാണ് ദക്ഷനു ഈ സ്ഥാനം ലഭിച്ചതു്. ദക്ഷന്റെ ചരിത്രത്തിൽ പ്രധാനമായിട്ടുള്ളതു് അദ്ദേഹം നടത്തിയ ഒരു യാഗമാണ്.

ഭാഗധേയവാരിരാശി = ഭാഗധേയത്തിന് ഭാഗ്യത്തിന് ഇരിപ്പിടമായി

കാമ്ബോജി—ചെമ്പട.

ശ്യാമാം സോമാഭിരാമദ്യുതിമുഖലസിതാം
താരഹാരാതിരമ്യാം
കാമോല്ലാസാനുകൂലാം കുവലയബഹളാ-
മോദസൌരഭ്യധാത്രീം
ശ്രീമാനാലോക്യ ഭക്തസ്സരസമുപഗതാ-
മേകദാ ജാതരാഗ-
പ്രേമാനന്ദാകുലാത്മാ പ്രഹസിതവദനാം
പ്രേയസീം വ്യാജഹാര.

---

വൻ. ഭാസുരശരീരൻ = ശോഭകലർന്ന ശരീരത്തോടുകൂടിയവൻ. യോഗമാർഗവിശാരദൻ = യോഗമാർഗങ്ങളിൽ സമർത്ഥൻ. യോഗശാലി = എല്ലാ സുഖങ്ങളും അനുഭവിക്കുന്നതിന് ഭാഗ്യമുള്ളവൻ. സാധുലോകചിന്താമണി = സാധുജനങ്ങൾക്ക്, സജ്ജനങ്ങൾക്ക്, (പാവപ്പെട്ടവർ എന്നും അർത്ഥം) ചിന്താമണി. ചിന്താരത്നം. (രൂപകം) ചിന്താമണി എപ്രകാരം ഇഷ്ടത്തെ കൊടുക്കുന്നുവോ അപ്രകാരം ഇഷ്ടത്തെ കൊടുക്കുന്നവൻ. ശാന്തശീലൻ = നല്ല സ്വഭാവമുള്ളവൻ. ബാധിതവിരോധിജാലൻ = തടുക്കപ്പെട്ട ശത്രുസമൂഹത്തോടുകൂടിയവൻ (ശത്രുക്കളെയെല്ലാം തടുത്തവൻ) ബന്ധുജനപാലൻ = ബന്ധുജനങ്ങളെ വേണ്ടവിധം പാലിക്കുന്നവൻ. ധർമ്മകർമ്മപാരായണൻ = ധർമ്മകർമ്മത്തിൽ സൽകർമ്മത്തിൽ ശ്രദ്ധയുള്ളവൻ (ധർമ്മത്തിലും, കർമ്മത്തിലും ശ്രദ്ധയുള്ളവൻ) താപസമാനിതൻ = മഹർഷിമാരാൽ മാനിക്കപ്പെട്ടവൻ. മാനിക = ബഹുമാനിക്ക. നിർമ്മലമാനസൻ = കളങ്കമററ മനസ്സോടുകൂടിയവൻ നീതിമാൻ = ന്യായമൊത്തു നടക്കുന്നവൻ. വിനീതൻ = വണക്കമുള്ളവൻ. വേദശാസ്ത്രാദികോവിദൻ = വേദം ശാസ്ത്രം തുടങ്ങിയ പല വിദ്യകളിലും സമർത്ഥൻ. വേദവല്ലീജാനി = വേദവല്ലിയെന്നവളുടെ ഭർത്താവ്. മേദുരകല്യാണം = വർദ്ധിച്ച മംഗളത്തോടുകൂടി. മോദം = സന്തോഷം.

ഏകദാ = ഒരിക്കൽ. ശ്രീമാനായ ഭക്തൻ. ശ്യാമാം = യൌവനയുക്തയായും സോമാഭിരാമദ്യുതിമുഖലസിതാം = ചന്ദ്രനെപ്പോലെ മനോഹരമായ കാന്തിയോടുകൂടിയ മുഖത്താൽ വിളങ്ങുന്നവളായും. താരഹാരാതിരമ്യാം = നക്ഷത്രമാലയാൽ വളരെ രമ്യയായും രമണീയയായും. (നക്ഷത്രമാലയെന്ന ഒരു തരം മാലയുടെ പേർ. ഡയമൺമാല അവൽമാല മുതലായതുപോലെ) കാമോല്ലാസാനുകൂലാം = മന്മഥകേളിക്ക് അനുകൂലയായും (ഇഷ്ടമുള്ളവളായും) കുവലയബഹളാമോദസൌരഭ്യധാത്രീം = കുവലയത്തിന് (കുവലയത്തി

ന. കാമോദ്ദീപന കാരണരൂപേ!
കാമിനി നീ മമ വരിക സമീപേ
സാമോദം മധുരാധരമയി തേ
സാമജഗാമിനി! തരിക മേ ദയിതേ! (പൂന്തേൻ)

സാമന്തമലഹരി—ചെമ്പട.

ഖണ്ഡങ്ങൾ.

ഫ. സന്തോഷം തേ മനതാരിൽ സാമോദം ചെയ്യുന്നതിനെല്ലാ
സന്തതം ഞാൻ വാഞ്ഛിക്കുന്ന ചാരുവൃത്തേ കാന്ത.

---

കാമന്റെ ശിവന്റെ. ഇതാലങ്കാരമായും = ഇതു് ഭൂഷണമായും. തങ്ങൾ ബാണമഹോത്സവദീപം = മന്മഥന്റെ മഹോത്സവത്തിന്റെ ദീപം പോലെ ഇരിക്കുന്നതും (രൂപകം) നിരാകൃതതിമിരാടോപം = ഇല്ലാതാക്കപ്പെട്ട തിമിരാടോപത്തോടു = ഇരുട്ടിന്റെ ഗർവത്തോടുകൂടിയതും (ഇരുട്ടിനെ ഇല്ലാതാക്കിയതും എന്നു) ശശിബിംബം = ചന്ദ്രമണ്ഡലം. കണ്ടാലും = നോക്കിയാലും.

ഇഹ = ഈ സമയം. തേ = നിന്റെ മുഖസമം = മുഖത്തോടൊത്ത. പനിമതിബിംബം = ചന്ദ്രബിംബത്തെ. പണിതുടങ്ങുവാൻ = സൃഷ്ടിക്കാൻ തുടങ്ങിയ സമയം. അംശുകുലൈരിതേ = അംശുക്കളാൽ ചന്ദ്രകിരണങ്ങളാൽ മൂടപ്പെട്ട. വനമേ = പശ്ചിമത്തിൽ. ഉദ്യമിതനായ = കല്പിക്കപ്പെട്ടിരിക്കുന്ന. വിധി = ബ്രഹ്മാവു്. ശില്പവിധാനം = പണി. മതിയാക്കി = നിറുത്തി. നൂനം = നിശ്ചയം. ബത = അത്ഭുതം.

ബ്രഹ്മാവു് പശ്ചിമത്തിലാണല്ലോ ഇരിക്കുന്നതു്. ചന്ദ്രോദയത്തിൽ താമരസപുഷ്പങ്ങൾ കൂമ്പുന്നതു് ലോകസ്വഭാവം. നിന്റെ മുഖം പോലെയുള്ള ഒരു വസ്തുവിനെ കൂടി സൃഷ്ടിക്കണമെന്നു വിചാരിച്ചു് ബ്രഹ്മാവു് ചന്ദ്രനെ പണിയാൻ തുടങ്ങി, അപ്പോൾ അതിന്റെ കാന്തികൊണ്ടു് തന്റെ ആസനമായ താമര അടയാനും തുടങ്ങി. ഉടനെ ബ്രഹ്മാവു് ചന്ദ്രസൃഷ്ടി മതിയാക്കിയതു നിമിത്തം ചന്ദ്രനു് പരിപൂർണ്ണശോഭ വന്നില്ലെന്നു ഉൽപ്രേക്ഷിക്കുന്നതിനാൽ ഉൽപ്രേക്ഷ. മുഖസമം പനിമതിബിംബം എന്നിടത്തു് പ്രതീപം.

കാമോ......രൂപേ = കാമമുണ്ടാക്കുന്നതിന്നു് കാരണമായ രൂപമുള്ളവളേ. സാമജഗാമിനി = ആനയെപ്പോലെ നടക്കുന്നവളേ. അയി ദയിതേ = അല്ലയോ വല്ലഭേ.

സന്തതം = എപ്പോഴും. വാഞ്ഛിക്കുന്ന = ആഗ്രഹിക്കുന്ന. ചാരുവൃത്തേ = സുന്ദരശരീരേ. തോഷമോടു = സന്തോഷത്തോടുകൂടി. അത്ര = ഇവിടെ. കാമിനീമ

കരാളദംഷ്ട്രോ മനുജോപി ജാതുചിൽ
സ്മരാളസാത്മാ മനസൈവമബ്രവീൽ.

ഖണ്ഡങ്ങൾ

൧. കണ്ടാലതിസുന്ദരിയാകും
കന്യാമണിയാരിവൾ ശിവനേ!
തണ്ടാർമകളിവളുടെ കാന്ത്യാ
രണ്ടാമവളെന്നു മന്യേ

൨. പൂമെയ്മരവിരിയും ജഘനവും
പൂണ്ണെങ്കിലുമതിരമണീയം
താമരശൈവലസംശ്ലേഷി
സാരമാദം വിലസുന്നല്ലോ.

൩. ഏതാദൃശമായ വയസ്സു-
മിവൾ തന്റെ തപസ്സും കണ്ടാൽ
ചേതസ്സിലൊരുത്തനെ വരനായ്
ചിന്തിച്ചീടുന്നിതു നൂനം.

കേദാരഗൌളം—ചെമ്പട.

ഖണ്ഡം.

ഭാഗ്യവിലാസം കൊണ്ടെന്റെ
ഭാൎയ്യയായിടുവാൻ
യോഗ്യയാമിവളെയിന്നു
കയ്ക്കലാക്കീടുന്നേൻ.

---

വീരപ്പള്ളമ്മ. മനുജഃ = രാക്ഷസൻ. ജാതുചിൽ = ഒരിക്കൽ. അവലോക്യ = കണ്ടിട്ട്, സ്മരാലസാത്മാ = സ്മരപീഡയാൽ അലസാശയനായി ക്ഷീണിച്ചവനായി. മനസാ = മനസ്സുകൊണ്ട്. ഏവം = ഇപ്രകാരം. അബ്രവീൽ = പറഞ്ഞു (വിചാരിച്ചു). ഉപജാതി വൃത്തം.

തണ്ടാർമകൾ = മഹാലക്ഷ്മി. കാന്ത്യാ = ശോഭകൊണ്ട് ഇവളുടെ രണ്ടാമവൾ = ഇവളുടെ താഴെയാണ്. (ശരീരകാന്തികൊണ്ട് ഇവൾ ലക്ഷ്മിയെ ജയിക്കുന്നവളെന്ന് താൽപര്യം). മന്യേ = ഞാൻ വിചാരിക്കുന്നു.

ശൈവലസംശ്ലേഷി = പായൽ പതിഞ്ഞതിലും. (പ്രതിവസ്തൂപമ) ഏതാദൃശം = ഇപ്രകാരമായ.

സ്മരവശഗ ഇതി ചിന്തയന്മദാന്ധഃ
പ്രസഭമുപേത്യ സതീം ഗ്രഹീതുകാമഃ
അലഭത സഹസാ തപോമയാഗ്നൌ
ശലഭദശാമസുരാധിപോ ദുരാത്മാ.

ബിലഹരി — ചെമ്പട.

സതീം സ തീവ്രേ തപസി സ്ഥിതാമിമാം
നിരീക്ഷിതും ചാപി പരീക്ഷിതും തതഃ
ജരാതുരക്ഷോണിസുരാകൃതിഃ പ്രിയാം
പുരാരിരാസാദ്യ പുരോബ്രവീൽ ഗിരം.

പല്ലവി.

കന്യകമാർമൌലിമണേ കല്യാണശീലേ.

അന്യഭാവമെന്നിൽ വേണ്ട
ആശയം നീ ചൊൽക ബാലേ. (കന്യക)



---

ഇതി=ഇപ്രകാരം, സ്മരവശഗം=കാമവശനായി. ചിന്തയൻ=വിചാരിക്കുന്നവനും, മദാന്ധഃ=മദത്താൽ കണ്ണുകാണാൻ പാടില്ലാത്തവനും, (അഹങ്കാരം കൊണ്ട് വിവേകമില്ലാത്തവൻ.) സതീം ഉപേത്യ=സതിയുടെ അടുത്തുചെന്ന്, പ്രസഭം=ബലാൽക്കാരമായി, ഗ്രഹീതുകാമഃ=പിടിക്കാൻ തുനിയുന്നവനും, ദുരാത്മാ=ദുഷ്ടനും, ആയ അസുരാധിപൻ. തപോമയാഗ്നൌ=തപസ്സാകുന്ന തീയിൽ സഹസാ=ഉടനെ. ശലഭദശാം=ഈയാംപാറ്റയുടെ അവസ്ഥയെ അലഭത=പ്രാപിച്ചു. ഉപജാതി വൃത്തം.

തതഃ=പിന്നീട്. തീവ്രേ=കഠിനമായ. തപസി=തപസ്സിൽ. സ്ഥിതാം=ഇരിക്കുന്നവളായ. ഇമാം പ്രിയാം സതീം=ഈ പ്രിയയായ സതിയെ. പരീക്ഷിതും=പരീക്ഷിക്കാനും (എത്രമാത്രം ഭക്തിയുണ്ടെന്ന്) നിരീക്ഷിതും ച അപി=കാണുന്നതിനും (എത്രമാത്രം ക്ഷീണമുണ്ടെന്ന് അറിയാൻ) ആയി, സഃ പുരാരിഃ=ആ ശിവൻ ജരാ.....തിഃ=ജരയാൽ വാർദ്ധക്യത്താൽ ആതുരൻ പീഡിതനായ ക്ഷോണിസുരന്റെ=ബ്രാഹ്മണന്റെ ആകൃതിയായി പുരഃ=മുമ്പിൽ ആസാദ്യ=വന്നിട്ട് ഗിരം=വാക്കിനെ അബ്രവീൽ=പറഞ്ഞു. ഉപജാതി വൃത്തം.

അന്യഭാവം=അപരിചിതൻ എന്ന വിചാരം (പരിചയമില്ലല്ലോ എന്നു വിചാരിച്ച് കാര്യം പറയാൻ മടിക്കേണ്ട എന്നു ഭാവം) നീ ആരെ ആ

സാവേരി—ചാപു.

ചന്ദ്രാവതംസസ്യ സതീവിവാഹേ
സഞ്ജാതഹർഷാഃ കൃതപുഷ്പവർഷാഃ
ഇന്ദ്രാദയസ്തം പ്രണിപത്യ ദേവം
സാന്ദ്രാദരം ദക്ഷമമീശശംസുഃ

പല്ലവി.

ഭാഗ്യശാലി ജഗതി ഭാതി തവ കീർത്തി.

അനുപല്ലവി.

യോഗ്യനാം വരനെ നിജ കന്യകയെ നൽകുവാൻ
യോഗമിഹ വന്നു തവ പുണ്യാതിരേകാൽ. (ഭാഗ്യ)

ചരണങ്ങൾ.

൧. ഉത്തമഭവാന്റെ സുതയെച്ചൊല്ലു തപമേററം
ഉചിതമല്ലൊ സഫലമായ്വന്നഹൊ സഹസാ
ഉത്തമശ്രേഷ്ഠജഗദീശനൊടു സംബന്ധം
എത്തിയതിനാൽ സുലഭമത്രശ്രേയമഖിലം. (ഭാഗ്യ)

൨. പരമശിവമഹിഷീ ഇവൾ സതീദേവി സുമതേ
പതിദേവതേ നിന്റെ ഭാഗ്യമേ ഭാഗ്യം
പരിചിനൊടു പരിചരണ പരിചരണവും ചെയ്തു
പരിപൂർണ്ണമോദമൊടു വാഴ്ക ബഹുകാലം. (ഭാഗ്യ)

---

ചന്ദ്രാവതംസസ്യ = ശിവന്റെ സതീവിവാഹേ = വിവാഹത്തിൽ സഞ്ജാതഹർഷാഃ = ഉണ്ടായ ഹർഷത്തോടുകൂടിയവരായും, കൃതവർഷാഃ = പുഷ്പവൃഷ്ടി ചെയ്തവരായും ഇരിക്കുന്ന അമീ ഇന്ദ്രാദയഃ = ഈ ഇന്ദ്രൻ തുടങ്ങിയ(ദേവന്മാർ) തം ദേവം = ആ ശിവനെ. പ്രണിപത്യ = നമസ്കരിച്ച് ദക്ഷം = ദക്ഷനെ. സാന്ദ്രാദരം = തിങ്ങിയ ആദരവോടുകൂടി ശശംസുഃ = സ്തുതിച്ചു. ഇന്ദ്രവജ്റ വൃത്തം.

ഭാ. ഭാതി = ശോഭിക്കുന്നു. പുണ്യാതിരേകാൽ = പുണ്യാധിക്യംകൊണ്ട്.

ന. ഭൈരവനാം നീലകണ്ഠന്റെ
സേവയാലന്യ
കേവലം കളുകളൊന്നിലുമില്ലിഹ
ഖേദഹാനി വരുവതിനാലിനിയും
പാലയാശു മാം ഫാലലോചന!
പാലയാശുമാം.

സുരുട്ടി—ചെമ്പട.

ഇതി ബഹുചിന്താതാന്താം
വിലപന്തീന്താം സമേത്യ ശിവകാന്താം
വാണീ ഗീർവാണീഭി-
സ്സഹൃദ്വചനേന സാന്ത്വയാമാസ.

പല്ലവി.

ആയതനേത്രെ ഖേദം ചെയ്‌വ
അംബുജാക്ഷി ദാക്ഷായണി.

അനുപല്ലവി.

പരിണയനമശേഷമേവം
പരിതപിക്കായ്യാ യോഗ്യമല്ല. (ആയ)

ചരണങ്ങൾ.

ഹി. ഇന്ദുചൂഡൻ നിന്നരികിൽ
ഇന്നുനാളെ വരുമല്ലോ
സുന്ദരീമണേ പാഴിൽ
ശോകമെന്തോർത്തിടുന്നു? (ആയ)

ര. ഇത്രകാരുണ്യമുണ്ടായി-
ട്ടീശനെപ്പോലാരുമില്ലാ
ഇത്രിലോകമതിലെന്ന
തെത്രയും വിശ്രുതമല്ലോ. (ആയ)

---

ഇതി...ന്താം = ഇപ്രകാരമുള്ള പല വിചാരങ്ങളാലും ക്ഷീണിച്ചവളും, വിലപന്തീം = കരയുന്നവളുമായ. താം ശിവകാന്താം = ആ (സതിയെ) വാണീ = സരസ്വതി. ഗീർവാണീഭിഃ സമം = ദേവസ്ത്രീകളോടുകൂടി. സമേത്യ = അടുത്തുചെന്ന്. സുഹൃദ്വചനങ്ങളാൽ സാന്ത്വയാമാസ = സമാധാനപ്പെടുത്തി. ആര്യാഗീതിവൃത്തം.

ഹി. ഇന്നുനാളെ = ഇന്നോ നാളെയോ. വിശ്രുതം = പ്രസിദ്ധം.

ചൊ. മാനസാർത്തികൊണ്ടു നിന്റെ
മേനികളെ വാട്ടുന്നല്ലൊ
സ്നാനപാനാദികൾ ചെയ്തു
സാനന്ദം നീ വാഴ്ക ധന്യേ. (അതി)

വിദിതചരിതേ ദക്ഷേ ക്രുദ്ധ്യത്യതീവ ശിവായ സാ
പുനരപി തപശ്ചർത്തും ഗത്വാ പുരേവ തപോവനം
മുനിവപുഃ പ്രാദുർഭൂയ ദ്രുതം ശശിശേഖരോ ഗിരി-
വരമഗമൽ കൈലാസാഖ്യം തയാ സഹ കാന്തയാ.

വേകട—ചെമ്പട.

തതഃ ശ്രുത്വാ ദക്ഷസ്സപദി ശിവനീതാം നിജസുതാം
നിതാന്തം രോഷാന്ധസ്ത്രിപുരഹരമാഹാത്മ്യമവിദൻ
സ്വജാമാതേത്യേവം മനസി കലിതാനാദരഭരോ
ജഗാദൈവം ദേവാൻ പരിസരഗതാൻ വീക്ഷ്യ വിമനാഃ.

പല്ലവി.

അറിയാതെ മമ പുത്രിയെ നല്കിയ-
തനുചിതമായിതഹോ.

---

വിദിതചരിതേ = വൃത്താന്തമറിഞ്ഞവനായ. ദക്ഷേ = ദക്ഷൻ. അതീവ = വളരെ ക്രുദ്ധ്യതി = കോപിച്ചുകൊണ്ടിരിക്കുമ്പോൾ. സാ = സതി പുനരപി = വീണ്ടും തപോവനം ഗത്വാ = തപോവനത്തിൽ ചെന്ന്. ശിവായ = ശിവനെ ലഭിക്കാനായി. പുരാ ഇവ = മുമ്പിലത്തെപ്പോലെ. തപശ്ചർത്തും = തപസ്സുചെയ്തു. ശശിശേഖരൻ, മുനിവപുഃ പ്രാദുർഭൂയ = മുനിരൂപമായി മുമ്പിൽ വന്നിട്ട് കൈലാസാഖ്യം = കൈലാസമെന്നുപേരുള്ള ഗിരിവരത്തെ തയാ കാന്തയാ സഹ = ആ ഭാര്യയോടുകൂടി ദ്രുതം = വേഗത്തിൽ. അഗമൽ = പ്രാപിച്ചു.

തതഃ = അതിൽ പിന്നീട്. ദക്ഷൻ സപദി ശിവനീതാം = ഉടനെ തന്നെ ശിവനാൽ കൊണ്ടുപോകപ്പെട്ട. നിജസുതാം = തന്റെ പുത്രിയെ ശ്രുത്വാ = കേട്ടിട്ട് (പുത്രിയെ ശിവൻ കൊണ്ടുപോയിയെന്ന് കേട്ടിട്ട്) നിതാന്തം = വളരെ. രോഷാന്ധഃ = കോപിച്ചവനും ത്രിപുരഹരന്റെ മാഹാത്മ്യത്തെ അവിദൻ = അറിയാത്തവനും, സ്വജാമാതേതി = തന്റെ മകളുടെ ഭർത്താവാണെന്ന് (വിചാരിച്ച്) മനസി = മനസ്സിൽ, കലിതാനാദരഭരഃ = വർദ്ധിച്ച നീരസത്തോടുകൂടിയവനും ആയി. പരിസരഗതാൻ = ചുറ്റും നിൽക്കുന്ന ദേവാൻ = ദേവന്മാരെ വീക്ഷ്യ = നോക്കീട്ട്. വിമനാഃ = കുണ്ഠിതനായിട്ട് ഏവം ജഗാദ = പറഞ്ഞു. ശിഖരിണീവൃത്തം. നിസ്ത്രപൻ = നിർല്ലജ്ജൻ. ആഢ്യൻ = പ്രഭു.

അനുപല്ലവി.

പരിപാകവുമഭിമാനവും ചേരുകിൽ -
പരമിയുമില്ലാത്ത ഉത്തരന്റെ ശീലത്തെ. (അറി)

ചരണങ്ങൾ.

൧. ചൊല്ലാൻ നിങ്ങളുടെ വാക്കിനെ വിശ്വസിച്ചു
നല്ലവനിവനെന്നു കരുതീടിനേൻ മുന്നം
കല്യാണം കഴിഞ്ഞപ്പോളുടനെയോരോട്ടമിവൻ
ചൊല്ലാതെ പോയതുമെല്ലാർക്കും ബോധമല്ലോ. (അറി)

൨. ജാതിഭ്രഷ്ടനിവനെന്നതാരറിഞ്ഞീടുന്നു
ജ്ഞാതിജനവുമിവനില്ല പാർക്കിലാരും;
ചേതസി മമതയുമില്ലിവനാരിലും;
ഭ്രാന്തിലാക്കുംകൊണ്ടുററം ഭേദിച്ചു മരുവുന്നു. (അറി)

൩. വസ്ത്രമില്ലായ്കയാൽ ചർമ്മമുടുത്തീടുന്നു പരി-
വാരങ്ങൾ ഭൂതങ്ങൾ പിശാചങ്ങളനേകം.
നിസ്സ്വപനാഢ്യൻ താനെന്നതൊരുഭാവമുള്ളിൽ
നിത്യവും ഭിക്ഷയേററു വീടേ നടന്നീടുന്നു. (അറി)

൪. സതിയാമെന്നിനി മേ സാധുശീലയായിവന്റെ
ചതികളെയറിയാതെ വിശ്വസിച്ചുപൂണ്ട
അതിമാത്രം തപം ചെയ്തു നിൽക്കുമ്പോഴും വന്നിവളെ-
യാതും ഗ്രഹിച്ചീടാതെ കൊണ്ടുവൻ ഗമിച്ചുപോൽ. (അറി)

കാമ്ബോജി—ചെമ്പ.

ഖണ്ഡങ്ങൾ.

൧. അരവിന്ദവൈരിനയനസ്ഥിതേ — തവ
ചരണിണയല്ലോ ശരണം.

൨. പുരവൈരിതന്നുടെ ചരണം — തന്നെ
ഭുവനത്തിലൊഴിഞ്ഞൊരു ശരണം.

൩. ശർവനെ ഒട്ടു ചെയ്തില്ലവളിന്നും — ഹന്ത
സർവ്വാപരാധമു നിദാനം.

൪. സർവ്വമാചെയ്തു ശിവമാം — ഭവാൻ
സാമ്പ്രതമിതിന്നരുളു വരം.

൫. കണ്ഠാഗ്രമവനിക ശിവമംഗലം — നൃഹരി-
ലുണ്ടാം ഭവാനു ശിവമഖിലം.

---

(ദേവന്മാർ പറയുന്നു) അരവിന്ദ...യ = ശക്തി. സർവാപരാധം = എല്ലാ അപരാധങ്ങളും. നിദാനം = കാരണം. ശമലംശിവം = മംഗളമായ ശിവനെ. അഖിലംശിവം = എല്ലാ മംഗളവും.

അതിമാത്രമിവനുടയ മതിയതിൽ വളർന്നുള്ള
മലമാശു തീർത്തിടുവതിനില്ല സംശയം.
ശങ്കര! ഗിരീശ! ഭഗവൻ—തവ ചരണ-
പങ്കജമഹം തൊഴുന്നേൻ.

കാനക്കുറിഞ്ഞി—പഞ്ചാരി.

പുരഹരപുരഗോപുരോപകണ്ഠം
പ്രവിശതി പത്മഭവാത്മജേഥ തസ്മിൻ
പ്രസഭമഭിസരന്നിരുദ്ധ്യ നന്ദീ
പ്രകടരുഷാ പരുഷാക്ഷരം ബഭാഷേ.

ഖണ്ഡങ്ങൾ

൧. രൂഢമാം മദേന ചന്ദ്രചൂഡമന്ദിരത്തിൽവന്നു
ഗൂഢമായ് കടന്നിടുന്ന മൂഢനാരെടോ.

൨. ഇന്ദ്രലോകപതിവിരിഞ്ചപുത്രനെന്നതോർത്തിയു-
മെത്രമൂഢനെന്നുനിന്നു പോകപോക നീ.

൩. തവപിതാവിനും സമസ്തഭുവനവാസികൾക്കുമെന്റെ
ശിവനധീശനറികയോ സനാതനൻ താനതോ.

൪. ഹന്തഹന്ത! മമ മഹത്വമെന്തറിഞ്ഞു? ഭാസ്വതീശ
കാന്തനാം ശിവന്റെ ദാസഹതകനായ നീ.

൫. കുമതികൾക്കു ദൃശ്യനല്ല മമ മഹേശനറികമൂഢ
കിമപി താമസിച്ചിടാതെ യാഹി ദൂരതേ.

ശൈലാദിനൈവം പ്രതിരുദ്ധവർത്മാ
കൈലാസശൈലാന്നഗരീം പ്രവിശ്യ

---

അഥ, തസ്മിൻ പത്മഭവാത്മജേ ബ്രഹ്മപുത്രൻ, പുര...ണ്ഠം = ശിവന്റെ പുരത്തിനു സമീപം, പ്രവിശതി=പ്രവേശിക്കുമ്പോൾ. നന്ദീ അഭിസരൻ = എതിരെ വന്ന് പ്രസഭം = ബലാലായി, നിരുധ്യ = തടുത്തിട്ട്. പ്രകടരുഷാ = വർദ്ധിച്ച കോപത്താൽ പരു...രം = കഠോരമായ അക്ഷരങ്ങളോടുകൂടി ബഭാഷേ = പറഞ്ഞു. ഈ പദത്തിൽ ഢ ഢ എന്ന് പരുഷാക്ഷരങ്ങൾ രൌദ്രരസത്തെ പോഷിപ്പിക്കുന്നു. രൂഢം = വളർന്ന. ദാസഹതകൻ = നീചഭൃത്യൻ. കിമപി = അല്പവും. യാഹി = നീ പോക.

ഏവം = ഇങ്ങിനെ. ശൈലാദിനാ = ശിലാദന്റെ പുത്രനാൽ (നന്ദിയാൽ) പ്രതിരുദ്ധവർത്മാ = തടുക്കപ്പെട്ട വഴിയോടുകൂടിയവനായ ഭക്തൻ. കൈലാസ

ശർവസ്യ ഹവ്യാർപ്പണമധ്വരേഷു
സർവത്ര രോഷേണ ന്യരോധ ദക്ഷഃ.

മധ്യമാവതി—ചെമ്പ.

തതോ വിധാതാ വിധിവദ്വിധാനം
കൃത്യം വിധാതും കില നിശ്ചിതാത്മാ
ദ്രുതം സ രൂപ്യാചലമാപ്യ ദേവം
പതിം പശൂനാമിതി വാചമൂചേ.

പല്ലവി.

ജയജയ ഗിരീശ ഗുണസിന്ധോ.

അനുപല്ലവി.

സകല ജഗതാം പതേ
സാധുജനപരമബന്ധോ. (ജയജയ)

ചരണങ്ങൾ.

൧. ശിവദർശനമിതു തവ നിയതം—ഭവ്യശീല
മമ ഹൃദയമതിമുദിതം—ഇന്നു
ധ്രുവമെന്റെ കാംക്ഷിതമശേഷമപി ഫലിതം. (ജയജയ)

---

കൈലാസാൽ=കൈലാസപർവതത്തിൽ നിന്നും. നഗരീം=തന്റെ പട്ടണത്തെ. പ്രവിശ്യ=പ്രവേശിച്ചിട്ട്, അദ്ധ്വരേഷു=യാഗങ്ങളിൽ, ശർവസ്യ=ശിവന്, ഹവ്യാർപ്പണം=ഹവ്യം (ദേവന്മാർക്കുള്ള ഭാഗം) കൊടുക്കുന്നത്, സർവത്ര=നാടെങ്ങും, രോഷേണ=കോപത്തോടുകൂടി, ന്യരോധ=തടുത്തു (യാഗം കഴിക്കുന്ന ദിക്കിലൊന്നും ശിവനുള്ള ഭാഗം കൊടുത്തുകൂടെന്നു ഏർപ്പാടു ചെയ്തു)

തതഃ=അതിനുശേഷം, വിധാതാ=ബ്രഹ്മാവ്, വിധിവദ്വിധാനം=മുറപോലെ ചെയ്യേണ്ടതായ, കൃത്യം=യാഗത്തെ, വിധാതും=ചെയ്യുന്നതിന് നിശ്ചിതാത്മാ=നിശ്ചയിച്ചവനായിട്ട്, രൂപ്യാചലം=വെള്ളിമലയെ ദ്രുതം=വേഗം. ആപ്യ=പ്രാപിച്ച്. പശൂനാംപതിം ദേവം=പശുപതിയായ ദേവനെ (ശിവനെ) ഇതി, വാചമൂചേ=പറഞ്ഞു. ഇവിടെ വിധിവദ്വിധാനം എന്നു പറഞ്ഞതിനാൽ ശിവന്റെ ഹവിർഭാഗം കൂടെ കൊടുക്കുന്നതിൽ മാത്രമേ യാഗകർമ്മം ശരിയായിട്ടുള്ളൂ എന്നു സൂചിപ്പിക്കുന്നു.

൧. ജഗതാം=ലോകങ്ങളുടെ ഭവ്യശീല=ശ്രേഷ്ഠമായ ശീലമുള്ളവനേ തവ=നിന്റെ ശിവദർശനം=മംഗളകരമായ കാഴ്ച മുദിതം=സന്തുഷ്ടം. നിയതം=നിശ്ചയം.

### പല്ലവി.

എന്തിഹ തവ കാൎയ്യം ജള്ള വരുവതി-
നെന്തിഹ തവ കാൎയ്യം.

### അനുപല്ലവി.

ഹന്ത മഹാജനസഭയിലിതിപ്രതി-
നൎഹതയില്ലിഹ തേ. (എന്തിഹ)

### ചരണങ്ങൾ.

൧. അന്ധതിയണിഞ്ഞിഭകൃത്തിയുടുത്തുക-
രത്തിലെടുത്തുകപാലം
നിത്യമിങ്ങനെ നടക്കുന്നവനാകെ
ഭൃത്യനതല്ല ഹോ. (എന്തിഹ)

൨. ഉൽക്കടമമശരവിസൃതിവപുരനു-
രക്തം നിന്നുടെ ഗാത്രം.
മൽക്കരഹതികൊണ്ടിക്കാലം നിപ-
തിക്കും പൊടിപൊടിയായി. (എന്തിഹ)

### പല്ലവി.

എന്തിന്നു തവ വൈരത ബഹു ഗൎജ്ജന-
മെന്തിന്നു തവ വൈരത.

൩. പങ്കജഭവമുഖരെന്നാലഹം യുധി-
കാണൎകജഭവനൊരുത്തൻ!

---

വലിയ യാഗത്തിൽ. സഭസി = സഭയിൽ വച്ച്. ത്രി......നിതം = വളരെ വിശേഷന്മാരാൽ മാനിക്കപ്പെട്ട. താര...കം = താരകാസുരനിശാചരരാജവൈരിയുടെ ബാലചന്ദ്രധരന്റെ (ശിവന്റെ) പാദാരവിന്ദം = കാൽതാർ (ശ്രീപാദാരവിന്ദം) പരിഭാവകനെ = ആരാധിക്കുന്ന (നന്ദിയെ) സദ വിധിനന്ദനാദ്യം = ആരാധകൻ, ഭൃ....ല്ല ഹോ = ഭൃത്യനല്ലേ (പരിഹാസം) വാങ്മയവും = വാക്കിന്റെ ആകൃതിയിലുള്ളതുമായ ശരങ്ങൾകൊണ്ടും, ബാണസമൂഹങ്ങൾകൊണ്ട്, അരം = വേഗത്തിൽ. അവാകിരൽ = വർഷിച്ചു. പൊഴിച്ചു (അധിക്ഷേപിച്ചുവെന്നു ഭാവം.)

ഇഭകൃത്തി = ആനത്തോൽ. കപാലം = തലയോട്. ഉൽകടം = വർദ്ധിച്ച. പൊടിയായി നിപതിക്കും = വീഴും.

ശങ്കരകിങ്കര സമ്പ്രതി നിന്റെയ-
ഹംകൃതി തീർത്തിടുവൻ. (എന്തിഹ)

൪. ദക്ഷൻതന്റെ കടാക്ഷംകൊണ്ടുട-
നക്ഷതമെന്നഹിമാ
ലക്ഷ്മാരൊരു ലക്ഷമിനിക്കൊരു
മക്ഷികയോടുസമം. (എന്തിന)

ഭുജഗഭൂഷണദൂഷണഭാഷണ-
ശ്രവണരോഷകഷായിതലോചനേ;
സകലവേദിനി നന്ദിനി നിർഗ്ഗതേ
വിധിമുഖേ ച മഖേ ജനി കഷ്ടതാ.

സാവേരി.

തൽക്കാലേ സുരശില്പികല്പിതവിചിത്രാനല്പശില്പോജ്ജ്വലാം
ശാലാം പ്രാപ്യ സുരൈസ്സമം സമതനോദ്ദക്ഷോപി യജ്ഞോത്സവം;
സാവജ്ഞഃ പുരവൈരിണീതി മുനിഭിസ്സ്പൃക്തോ വസിഷ്ഠാദിഭി-
സ്തേഷാം വീക്ഷ്യ കലാചിമന്തികഗതം പ്രോചേ ദധീചിം മുനിം.

---

ഹുംകൃതി = അഹങ്കാരം. അക്ഷതം = കേടുവരാത്തതു്. മക്ഷിക = ഈച്ച.

ഭുജ...ലോചനേ = ഭുജഗഭൂഷണനായ ശിവന്റെ ദൂഷണമായ (ശിവനെ നിന്ദിക്കുന്ന) ഭാഷണത്തിന്റെ ശ്രവണത്താൽ (ഭാഷണം കേൾക്കയാൽ) കഷായിതമായ ചുവന്ന കണ്ണോടുകൂടിയവനും, സകലവേദിനി = എല്ലാം (കാര്യം കാര്യങ്ങൾ എല്ലാം അറിയുന്നവനും ആയ) നന്ദിനി = (സപ്തമി) നന്ദി. നിർഗ്ഗതേ = പോയശേഷം, വിധിമുഖേ = ബ്രഹ്മാവിന്റെ മുഖത്തിലും. മഖേ ച = യാഗത്തിലും, കഷ്ടതാ = വല്ലായ്മ. ജനി = ഉണ്ടായി. തന്റെ അപേക്ഷപ്രകാരം പ്രതിനിധിയായിട്ടു് അയച്ച നന്ദിയെ ഇപ്രകാരം അധിക്ഷേപിച്ചതിനാൽ ശിവൻ രോഷാകുലനായി വല്ലതും ചെയ്യുമോ എന്നുള്ള ഭയംകൊണ്ടു് ബ്രഹ്മാവിന് കഷ്ടതയും, ശിവന്റെ ഹവിർഭാഗം കൊടുക്കാത്തതിനാൽ യാഗത്തിന് അപരിപൂർണ്ണതയും ഉണ്ടായി.

“ലക്ഷ്മാരൊരുലക്ഷം മക്ഷിക” യെന്നതും മറ്റും വീരവാദം ചെയ്ത നന്ദി ദക്ഷന്റെ കഥ അപ്പോൾ തന്നെ കഴിക്കാതെ ഇറങ്ങിപ്പോയതു് എന്തിനെന്നുള്ള ജിജ്ഞാസയെ സകലവേദിനി എന്ന വിശേഷണം ശമിപ്പിക്കുന്നു.

ദക്ഷഃ അപി = ദക്ഷനും, തൽക്കാലേ = ആക്കാലത്തു്, സുര...ജ്ജ്വലാം = സുരശില്പിയാൽ വിശ്വകർമ്മാവിനാൽ ഉണ്ടാക്കപ്പെട്ടതും, വിചിത്രവും, അനല്പശില്പങ്ങളാൽ = വളരെ കൊത്തുപണികളാൽ ശോഭിക്കുന്നതും ആയ ശാലാം = ശാലയെ. പ്രാപ്യ = പ്രാപിച്ചു്, സുരൈഃ സമം = ദേവന്മാരോടുകൂടി.

അനുപല്ലവി

ദുരിതങ്ങൾ നശിപ്പാനും സുകൃതങ്ങൾ ലഭിപ്പാനും
പരമൊരു വഴിപാർത്താൽ സുജനസംഗമമല്ലോ. (പരി)

ചരണങ്ങൾ.

ദ. അനഘൻ നാരദൻ തപോധനനാകും വസിഷ്ഠനും
സനകാദികളായുള്ള മുനികളെന്തു വന്നില്ല
വനജസംഭവനേകൻ ജനകനിജ്ജനങ്ങൾക്ക
പുനരെന്തിങ്ങനെത്താന്നിമനസി ഹന്ത വൈഷമ്യം (പരി)

ദ. വാമദേവനിലേറ്റം പ്രേമംകൊണ്ടവർക്കിന്നു
മാമകാദ്ധ്വരേ വരുവാൻ വൈമുഖ്യമുണ്ടാകിൽ
കാമമെന്തിഹ ചേതം താമസശീലനാകും
സോമചൂഡന്റെ ഭാഗം നാമിന്നു കൊടുത്തീടാ. (പരി)

മോഹനം — അടന്ത

പല്ലവി.

മംഗലമൂർത്തിയായുള്ള മഹേശനെ
മാനിച്ചുകൊൾകനല്ലൂ.

അനുപല്ലവി

ഗംഗാധരന്റെ മഹത്വമറിയാതെ
ഗർഹണം ചെയ്യുന്നതർഹതയല്ലഹോ. (മംഗല)

---

അനഘൻ = പാപമില്ലാത്തവൻ, ഇജ്ജനങ്ങൾക്ക് = എനിക്കും, മുൻപറഞ്ഞ നാരദാദികൾക്കും, ബ്രഹ്മാവ് ഒരുത്തനല്ലൊ അച്ഛൻ. മനസ്സിൽ ഇങ്ങനെ വൈഷമ്യം = സമബുദ്ധിയില്ലായ്മ (സഹോദരന്മാരെന്നുള്ള വിചാരം ഇല്ലായ്മ) എന്റെ മനസ്സിൽ സങ്കടമുണ്ട് എന്നും അർത്ഥം. ഹന്ത = കഷ്ടം. വാമദേവൻ = ശിവൻ. കാമം = ഇഷ്ടം തന്നെ. (അവർ വരാത്തതിൽ പരിഭവമില്ലെന്നും അതു നന്നായി എന്നും പറയുന്നു.) ഇഷ്ടമല്ലാത്തതിനെ ഇഷ്ടമാണെന്നു പറയുന്നിടത്തു—കാമം എന്ന പദം ഉപയോഗിക്കുന്നു. താമസശീലൻ = തമോഗുണമുള്ളവൻ.

ഗർഹണം ചെയ്ക = നിന്ദിക്കുക.

൪. ദുഷ്ടന്മാർചെയ്യുന്ന ദുഷ്കർമ്മത്തിൻഫലം
പെട്ടന്നനുഭവിച്ചീടുമവർതന്നെ
ശിഷ്ടന്മാർ നിങ്ങൾക്കു പക്ഷപാതമെന്നി-
ലൊട്ടല്ലതുകൊണ്ടു തോന്നീടുമിങ്ങനെ. (താപ)

എരിക്കലകാംബോദി—ചെമ്പട.

ഇതീരിതവതി ശംകരേ കൃതനതൌ ഗതേ നാരദേ
ക്രതൂത്സവമഥോർജ്ജിതം പിതുരതീവ സാ വീക്ഷിതും
കുതൂഹലവതീ തദാ ഖിലസതീ ശിരോമാലികാ
സതീ ഭഗവതീ നിജം പതിമുവാച പാദാനതാ.

പല്ലവി.

ലോകാധിപ കാന്ത കരുണാലയ മമ വാചം-
മാകർണ്ണയ ഹേ ശംഭോ.

അനുപല്ലവി.

ആകാംക്ഷയൊന്നെന്റെ മനതാരിൽവളരുന്നു
അതിനനുവദിക്കേണമാശ്രിതജനബന്ധോ. (ലോകാ)

ചരണങ്ങൾ.

൧. ഇന്നുമേ ജനകൻചെയ്യുന്ന യാഗഘോഷങ്ങൾ
ചെന്നുകണ്ടുവരുവാനെന്നിൽനിൻകൃപവേണം
എന്നുടെസോദരിമാരെല്ലാപേരുമവിടെ
വന്നീടുമവരെയും വഴിവിൽ കണ്ടീടാമെല്ലോ. (ലോകാ)

൨. അത്രതാൻഗമിച്ചെങ്കിൽതാതനുള്ള വിരോധം
അത്രയുമകന്നീടുമത്രമാത്രവുമല്ലാ
എത്രയുംപരിതോഷമെല്ലാർക്കുമുളവാകും
സത്രവും വഴിപോലെ സഫലമായ്ഭവിച്ചീടും. (ലോക

---

ശംകരേ = ശിവൻ, ഇതി ഈരിതവതി = പറഞ്ഞപ്പോൾ, കൃതനത = നമസ്കരിച്ചവനായ നാരദേ = നാരദൻ ഗതേ = പോയപ്പോൾ പി = അച്ഛന്റെ ഊർജ്ജിതമായ ക്രതൂത്സവത്തെ വീക്ഷിതും = കാണുന്നതിനു അതീവ = വളരെ. കുതൂഹലവതീ = ആഗ്രഹമുള്ളവളും. അഖി...മാലികാ = എല്ലാ പതിവ്രതാസ്ത്രീകളിൽവെച്ചും തലയിൽ ചൂടുന്ന മാലയും ആയ സതീദേവി. നിജം പതിം = തന്റെ ഭർത്താവിനോട്, പാദാനതാ = കാലിൽ കുമ്പിട്ടവളാ യ്ട് ഉവാച = പറഞ്ഞു.

മമ വാചം = എന്റെ വാക്കിനെ. ആകർണ്ണയ = കേട്ടാലും. ആകാംക്ഷ = ആഗ്രഹം. എല്ലാവർക്കും = യാഗത്തിനു കൂടീട്ടുള്ളവർക്കെല്ലാം ഉൽകൃഷ്ടരായ ര ണ്ടുപേർക്കു (ദക്ഷനും—ശിവനും) തമ്മിലുള്ള വിരോധം തീർന്നു കി ലോകവാസികൾക്ക് എല്ലാപേർക്കും—എന്നർത്ഥം. സത്രം = യാഗം.

### പല്ലവി.

യാഗശാലയിൽ നിന്നു പോക ജവാൽ ശ്രുതേശദയിതേ
യാഗശാലയിൽ നിന്നു പോക ജവാൽ.

### അനുപല്ലവി.

ആഗമിപ്പതിനാരുരചെയ്തു
ഹന്ത നിന്നോടു കുടിലശീലേ? (യാഗ)

### ചരണങ്ങൾ.

൧. പ്രീതി നിന്നിലിനിക്കു നഹി ഗത-
നീതിയാം തവ പതിയിൽ നിന്നൊരു
ഭീതി തെല്ലുമതില്ല നിന്നുടെ
താതനാം ഞാനല്ല സമ്പ്രതി. (യാഗ)

പുന്നാഗവരാളി—അടന്ത.

൨. അഷ്ടമൂർത്തിയെ നിന്ദചെയ്തതു
കഷ്ടമെന്നിതു തോന്നിയതു ഹേ ശഠി?
വിഷ്ടപേശവിരോധമിഹ തവ
ദിഷ്ടദോഷവശേന വന്നിതു.

### പല്ലവി.

താത ദുർമ്മതേ നല്ലതല്ലിതു തേ കേൾക്ക മേ വചനം
താത ദുർമ്മതേ നല്ലതല്ലിതു തേ.

൩. ഇത്തരം മദമോടു നിന്നുട-
നുത്തരം പറയുന്ന നിന്നെ
സത്വരം ഭൃത്യരെക്കൊണ്ടു പു-
റത്തിറക്കുവതെന്നതറിക നീ. (യാഗ)

---

ജവാൽ = വേഗത്തിൽ. ഗതനീതിയാം = നീതി ഇല്ലാത്തവനായ.
വിഷ്ടപേശൻ = ലോകനാഥൻ. ദിഷ്ടദോഷവശേന = ഭാഗ്യദോഷത്താൽ
ദുർമ്മതേ = (ഇപ്രകാരമുള്ള) ചീത്തബുദ്ധിയോടുകൂടിയവനേ.

മുഖാരി—ചെമ്പട

ശ്രുത്വാ പിതുഃ ശ്രുതിവിരോധിവചസ്തദാ സാ
ഗത്വാ സതീ രജതഭൂമിധരം ജവേന
നത്വാ ഹ്രിയാ ഹൃദി ഭിയാപി രുഷാ ശുചാ ച
സ്ഥിത്വാ പുരഃ പുരഹരം ഗിരമിത്യുവാച.

പല്ലവി.

തിങ്കൾമൌലെ കേൾക്കെന്റെ വാചം
ദേവദേവ തേ.

അനുപല്ലവി.

എങ്കലുള്ള താതാപരാധം
എല്ലാം നീ താൻ സഹിക്കേണം. (തിങ്കൾ)



ചരണങ്ങൾ

൧. മാനനീയം തവ വാക്യം മാനിയാതെ മോഹാകുലം
മാനഭംഗം വന്നീടുന്നു് മാഴ്കുന്നല്ലോ ശംഭോ. (തിങ്കൾ)

൨. എന്റെ താതനെന്റെ മാനഹാനി ചെയ്തതിനില്ലാർത്തി
നിന്തിരുവടിയെക്കുറിച്ചു നിന്ദിപ്പതു സഹിയാ ഞാൻ. (തി)

൩. താമസശീലനാകുന്ന ദക്ഷനെക്കൊല്ലുവാനെന്നും
താമസിച്ചീടൊല്ലാ ഒട്ടും താതനവനല്ലിനിമേൽ (തിങ്കൾ)

---

പിതുഃ = അച്ഛന്റെ. ശ്രുതിവിരോധി = വേദങ്ങൾക്കു് ഇണങ്ങില്ലാത്ത (കല്പനകളോടുകൂടിയ) വചഃ = വാക്കിനെ ശ്രുത്വാ = കേട്ടു്. സാ സതീ, തദാ = അപ്പോൾ. രജതഭൂമിധരം = വെള്ളിമലയിൽ. ജവേന = വേഗം. ഗത്വാ = ചെന്നിട്ടു്. ഹൃദി = മനസ്സിൽ ഹ്രിയാ = ലജ്ജയോടും. ഭിയാ അപി = ഭയത്തോടും. രുഷാ = കോപത്തോടും. ശുചാ ച = ശോകത്തോടും. നത്വാ = നമസ്കരിച്ചിട്ടു്. പുരഃ = (ശിവന്റെ) മുമ്പിൽ. സ്ഥിത്വാ = നിന്നുകൊണ്ടു്. പുരഹരം = ശിവനോടു്. ഗിരം ഇതി ഉവാച = ഇപ്രകാരം പറഞ്ഞു. തന്നെ യാഗശാലയിൽ വച്ചു് പരസ്യമായി അപമാനിച്ചതിനാൽ ദക്ഷനോടു കോപവും, താൻ അതിനു പാത്രമായല്ലോ എന്നു വിചാരിച്ചു ശോകവും, ഭർത്തൃവാക്യം അനാദരിച്ചതിൽ അദ്ദേഹം കോപിച്ചുവോ എന്നു ഭീതിയും, ''ഇത്ര ഞാൻ ചെന്നതിൽ താതനുള്ള വിരോധം'' പോകുമെന്നും മറ്റും വിചാരിച്ചുകൊണ്ടു പോയ കാര്യം സാധിക്കാത്ത മാനഭംഗം വന്നതിൽ ലജ്ജയും ഉണ്ടായി.

സാരംഗം—ചെമ്പട.

തല്ക്കാലോദ്യൽപ്രകോപത്രിപുരഹരലലാ-
ടാക്ഷിരൂക്ഷാഗ്നിജാതോ
ബിഭ്രദ്ദോർഭിർമ്മഹത്ഭിസ്ത്രിശിഖമുഖമഹാ-
ശസ്ത്രജാലാന്യഭീക്ഷ്ണം
രുദ്രാണീസൃഷ്ട്യാദ്രിപ്രതിമവപുഷാ
ഭദ്രകാള്യാ സമേതോ
രൗദ്രാത്മാ വീരഭദ്രഃ പ്രളയഘനരവ-
സ്തമിത്യാചചക്ഷേ.

പല്ലവി.

ശങ്കര ജയ ഭഗവൻ തവ പദ-
പങ്കജമിഹ വന്ദേ.

അനുപല്ലവി.

കിങ്കരനായിട്ടുമെന്നാലധുനാ
കിംകരണീയമതരുൾചെയ്യേണം. (ശങ്കര)

---

തല്ക്കാലോ...ജാതഃ = ആ അവസരത്തിൽ വർദ്ധിച്ച കോപത്തോടുകൂടിയ ത്രിപുരഹരന്റെ ഫാലാക്ഷത്തിൽ (നെററിയിലുള്ള കണ്ണിൽ) ഉള്ള ജ്വാലയേറിയ അഗ്നിയിൽ നിന്നും ഉണ്ടായവനും, മഹത്ഭിഃ ദോർഭിഃ = വലിയ കൈകളാൽ (ബഹുവചനം കൊണ്ടു് വളരെ കൈകളും ഉണ്ടെന്നു ഊഹിക്കാം—ദ്വി സഹസ്രബാഹുവെന്നു് ഇതി പറയുന്നും ഉണ്ടു്) ത്രിശിഖ...ലാനി = ത്രിശിഖം (ശൂലം) തുടങ്ങിയ ഉഗ്രമായ ആയുധങ്ങളെ അഭീക്ഷ്ണം = ഇടയില്ലാതെ (ഒരു കയ്യും ഒഴിയാതെ—എല്ലാ കയ്യിലും എന്നു് ഭാവം) ബിഭ്രത് = ധരിക്കുന്നവനും, രുദ്രാണീസൃഷ്ട്യാ = സതിയാൽ സൃഷ്ടിക്കപ്പെട്ടവളും. അദ്രിപ്രതിമവപുഷാ = പർവതത്തിനു് എതിരായ ശരീരമുള്ളവളുമായ ഭദ്രകാള്യാ = ഭദ്രകാളിയോടു. സമേതഃ = കൂടിയവനും. രൗദ്രാത്മാ = രൗദ്രസ്വരൂപനും ആയ വീരഭദ്രൻ, പ്രളയഘനരവഃ = കല്പാന്തമേഘത്തിന്റെ നാദം പോലുള്ള നാദത്തോടുകൂടിയവനായി. തം = ശിവനോടു്. ഇതി ആചചക്ഷേ = ഇപ്രകാരം പറഞ്ഞു.

കരണീയം = ചെയ്യപ്പെടേണ്ടതു്. കിം = എന്തു്.

അനാഗേന്ദ്രഭൂഷിതം ദേവ-
മപി നാഗേന്ദ്രഭൂഷിതം
സർവ്വമംഗലയോപേതം
സർവ്വമംഗളദം ഭജേ.

ഉത്തരഭാഗം ആട്ടക്കഥ
സമാപ്തം.

---

അനാഗേന്ദ്രഭൂഷിതം അപി = അനാഗേന്ദ്രനിൽ പർവ്വതശ്രേഷ്ഠൻ്റെയായ കൈലാസത്തിൽ ശോഭിതൻ ആണെങ്കിലും. ന അനാഗേന്ദ്രഭൂഷിതം = അനാഗേന്ദ്രഭൂഷിതൻ അല്ലാത്തവനും (ഇവിടെ അനാഗേന്ദ്രഭൂഷിതൻ അനാഗേന്ദ്രഭൂഷിതൻ അല്ല എന്ന് വിരോധാഭാസം) നാഗേന്ദ്രഭൂഷിതൻ = നാഗേന്ദ്രനാൽ വാസുകിയാൽ ഭൂഷിതൻ അലംകൃതൻ (വാസുകിയെ ആഭരണമാക്കിയവൻ) എന്നു വിരോധപരിഹാരം (അനാഗേന്ദ്രഭൂഷിതൻ = വില്ലാക്കിയ മഹാമേരുവിനാൽ ശോഭിക്കുന്നവൻ എന്നു വ്യാഖ്യാനിക്കാം) സർവ്വമംഗലയാ = പാർവ്വതിയോട്. ഉപേതം = കൂടിയവനും, സർവ്വമംഗളദം = എല്ലാ മംഗളങ്ങളെയും കൊടുക്കുന്നവനും ആയ. ദേവം = ദേവനെ (ശിവനെ) ഭജേ = ഞാൻ ഭജിക്കുന്നു.